

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH



Vol. 06 No. 43 THE ONLINE OFFICIAL NEWS BULLETIN 2023 October 21


**SEASON OF CROSS** സ്ലീബാകാലം

| SUNDAY | MONDAY | TUESDAY | WEDNESDAY | THURSDAY | FRIDAY | SATURDAY |
|---|---|---|---|---|---|---|
| 22 6th Sunday after the Holy Cross; 258th Memorial of Mar Baselios Shakralla Chatholicos (Kandanadu Marthamariam Church) | 23 ✝ Comme. of St. James the Aostle, Son of Alphaeus | 24 6th Mem. of Zachariah Mar Theophilos Metropolitan (Christushishya Ashram, Thadagam) | 25 | 26 | 27 | 28 |



ഡാലസ് സെൻറ് പോൾസ് മാർത്തോമാ ചർച്ചിൽ കേരള എക്യൂമെനിക്കൽ ക്രിസ്ത്യൻ ഫെലോഷിപ്പിന്റെ ആഭിമുഖ്യത്തിൽ സംഘടിപ്പിച്ച അനുമോദന സമ്മേളനത്തിൽ പ. കാതോലിക്കാ ബാവാ മറുപടിപ്രസംഗം നടത്തുന്നു.



തിരുവനന്തപുരം ഭദ്രാസനത്തിന്റെ ചാരിറ്റബിൾ ആൻഡ് എഡ്യൂക്കേഷനൽ സൊസൈറ്റിയുടെ കീഴിൽ പ്രവർത്തിയ്ക്കുന്ന ഗ്രീഗോറിയൻ കോളേജ് ഓഫ് അഡ്വാൻസെഡ് സ്റ്റഡിസിന്റെ പുതുതായി പണിത കെട്ടിടത്തിന്റെ കൂദാശ ഭദ്രാസന മെത്രാപ്പോലീത്തായും, കോളജ് മാനേജരുമായ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസിന്റെ മുഖ്യ കാർമ്മികത്വത്തിൽ നടന്നു.




ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ സുൽത്താനേറ്റ് ഓഫ് ഒമാനിലെ സലാല സെൻറ് സ്റ്റീഫൻസ് ഓർത്തഡോക്സ് പള്ളിയിൽ വച്ച് ഏകദിന സമ്മേളനം നടന്നു. ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ അധ്യക്ഷത വഹിച്ചു. നാഷണൽ കൗൺസിൽ ഓഫ് ചർച്ചസ് ഇൻ ഇന്ത്യ പ്രസിഡണ്ടായി തിരഞ്ഞെടുക്കപ്പെട്ട മാർ യൂലിയോസിനെ യോഗം ആദരിച്ചു.

## കുര്യാക്കോസ് മാർ ക്ലിമ്മീസിന് വേദരത്ന പുരസ്കാരം



അടൂർ: വേദരത്നം കായംകുളം ഫിലിപ്പോസ് റമ്പാന്റെ സ്മരണാർഥം ഏർപ്പെടുത്തിയ വേദരത്ന പുരസ്കാരം (25,001 രൂപ) കുര്യാക്കോസ് മാർ ക്ലിമ്മീസ് വലിയ മെത്രാപ്പൊലീത്തായ്ക്കു നൽകും. ആഗോള തീർഥാടന കേന്ദ്രമായ അടൂർ കണ്ണങ്കോട് സെന്റ് ഓർത്തഡോക്സ് കത്തീഡ്രൽ ഏർപ്പെടുത്തിയതാണ് പുരസ്കാരം. ഫിലിപ്പോസ് റമ്പാന്റെ 211-ാമത് ഓർമപ്പെരുന്നാളിനോട് അനു ബന്ധിച്ച് നവംബർ 13-ന് സെന്റ് തോമസ് ഓർത്തഡോക്സ് കത്തീഡ്രലിൽ നടക്കുന്ന സമ്മേളനത്തിൽ ഡോ. സഖറിയാസ് മാർ അപ്രേം പുരസ്കാരം സമ്മാനിക്കും.



**Dr Yuhanon Mar Dioscoros Metropolitan at Houston St. Peter's and St. Paul's Orthodox Church.**



**MGOCSM HS & HSS Conference 2023 at MBC Peermade.**



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




**വിശ്വാസ പഠനം**

# അന്നഫുറാ (ശോശപ്പാ) ആഘോഷം

**ഡോ. ഗീവർഗീസ് യൂലിയോസ് മെത്രാപ്പോലീത്താ**



ബഹു. ഡോ. ജോർജ്ജ് കോശി അച്ചന്റെ 'വി. കുർബ്ബാന' പഠനഗ്രന്ഥത്തിലെ ഒമ്പതാം അദ്ധ്യായത്തിന്റെ ആസ്വാദനപഠനമാണ് ഈ ലേഖനം. 31 പേജുകളും 73 കുറിപ്പുകളും ഉള്ള അദ്ധ്യായത്തിന്റെ ശീർഷകം ലേഖനത്തിന്റെ ശീർഷകമായി ഉപയോഗിച്ചിരിക്കുന്നു.

അന്നഫുറായുടെ ക്രമം (Liturgy of the bread) കാർമ്മികൻ ദർഗ്ഗായിലേക്ക് പ്രവേശിക്കുന്നതു മുതൽ ആരംഭിക്കുന്നുവെന്ന് പൊതുവേ പറയാമെങ്കിലും കുറച്ചു കൂടെ കൃത്യതയിൽ പറഞ്ഞാൽ സമാധാന ആശംസയ്ക്കും സമാധാന ചുംബനത്തിനും സമർപ്പണ പ്രാർത്ഥനയ്ക്കുംശേഷം ശോശപ്പാ (അന്നഫുറാ) ഉയർത്തി രഹസ്യങ്ങളുടെ മുകളിൽ ആഘോഷിക്കുന്ന സമയം മുതലാണ് അന്നഫുറായുടെ ക്രമം ആരംഭിക്കുന്നത്.

വി. കുർബ്ബാനയുടെ ആരംഭത്തിൽ മറശീല തുറക്കുമ്പോൾ പ്രാരംഭവും തുടർന്ന് വചനത്തിന്റെ ശുശ്രൂഷയും വിശ്വാസ പ്രഖ്യാപനവും മറ്റും നടക്കുന്നു. ഇവയെല്ലാം ചേർത്ത് ഒന്നാംഭാഗം എന്ന് വി. കുർബ്ബാനക്രമത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു. ഈ ഭാഗം പൊതുവായതും അതിൽതന്നെ സത്യവിശ്വാസ പ്രഖ്യാപനം വരെയുള്ളവ വിശ്വാസ പഠിതാക്കൾക്കും സംബന്ധിക്കുവാൻ അനുവാദമുള്ളവയുമാണ്. എന്നാൽ പദവിയിൽ (ദർഗ്ഗായിൽ) കാർമ്മികൻ കയറി നിന്നുകൊണ്ട് അനുരഞ്ജന (സമാധാന) പ്രാർത്ഥന ആരംഭിക്കുന്നതു മുതൽ രണ്ടാംഭാഗം ആരംഭിക്കുന്നു. ആയത് സത്യവിശ്വാസികൾക്കു മാത്രം പങ്കെടുക്കുവാൻ അനുവാദമുള്ള ഭാഗമാണ്. അവിടെ നിരപ്പിന്റെ ശുശ്രൂഷ പൂർത്തീകരിച്ചശേഷമാണ് അന്നഫുറാ (ശോശ്ശപ്പാ) ഉയർത്തി ആഘോഷിച്ച് ഒരുക്കപ്പെട്ട രഹസ്യം വിശ്വാസികളുടെ മുന്നിൽ വെളിവാക്കുന്നത്. "... ബഹുമാനപ്പെട്ട പട്ടക്കാരന്റെ (കാർമ്മികൻ) കൈകളാൽ നമ്മുടെ മുമ്പാകെ വയ്ക്കപ്പെട്ടിരിക്കുന്ന ... വി. കുർബ്ബാനയിൽ സൂക്ഷിക്കണം" എന്ന് ശുശ്രൂഷകൻ ഈ സമയത്ത് വിശ്വാസികളെ ഓർമ്മിപ്പിക്കുന്നു.

മറച്ചുവച്ചിരിക്കുന്ന മഹാരഹസ്യത്തിന്റെ മറ (അന്നഫുറാ) നീക്കി അത് ഉയർത്തിയും താഴ്ത്തിയും ആഘോഷിക്കുന്നതിനെ മാലാഖമാരുടെ സാന്നിധ്യമായി മനസ്സിലാക്കുന്നു. 'ദൈവദൂതന്മാർ കയറുകയും ഇറങ്ങുകയും ചെയ്യുന്ന' ഗോവണി (ഉൽപത്തി 28:12) എന്ന യാക്കോബിന്റെ സ്വപ്നം മുതൽ "ദൈവം പണ്ടു ഭാഗംഭാഗമായിട്ടും വിവിധമായിട്ടും പ്രവാചകന്മാർ മുഖാന്തരം പിതാക്കന്മാരോട് അരുളിചെയ്തിട്ടുള്ളത്" (എബ്രാ. 1:1-2) ഈ അന്ത്യകാലത്ത് പുത്രനിൽ വെളിപ്പെട്ടിരിക്കുന്നുവെന്ന് പിതാക്കന്മാർ ഓർമ്മിപ്പിക്കുന്നു. "നീ എന്റെ പുത്രൻ; ഞാൻ ഇന്നു നിന്നെ ജനിപ്പിച്ചിരിക്കുന്നു" (എബ്രാ. 1:1-5).

'ദൈവത്തിന്റെ ഏകപുത്രനും സർവ്വലോകങ്ങൾക്കും മുമ്പേ പിതാവിൽനിന്ന് ജനിച്ചവനും തിരുവെഴുത്തുകളിൻപ്രകാരം സ്വർഗ്ഗത്തിൽ നിന്നും ഇറങ്ങി വി. റൂഹായാൽ കന്യകമറിയാമിൽ നിന്ന് ശരീരിയായിതീർന്ന് മനുഷ്യനായി' ജനിച്ചവന്റെ ജനനവും മാമോദീസ്സാ (ഉദയം-ദനഹാ) യും അന്നഫുറാ സമയത്ത് വെളിവാകുന്നു! സ്വർഗ്ഗം ഭൂമിയിലേക്ക് അവരോഹണം ചെയ്യുന്നു. സ്രോപ്പേ മാലാഖമാരുടെ സ്വർഗ്ഗീയ സൈന്യങ്ങൾ ചിറകുകൾ വിരിച്ചും കണ്ണുകൾ മറച്ചും സ്തോത്രഗീതങ്ങൾ കീർത്തിച്ച് അത്യുന്നത രഹസ്യത്തിന്റെ വെളിപ്പെടുത്തലിൽ വട്ടമിട്ടു നിൽക്കുന്നു (യെശയ്യാവ് 6:2). ബേത്‌ലഹേമിലെ ജനനത്തിങ്കൽ തനിക്കുണ്ടായ അനുഭവം വി. അമ്മ വിവരിക്കുന്നത് (ബുധനാഴ്ച സന്ധ്യാനമസ്കാരത്തിലെ ഏവൻഗേലിക്ക് ശേഷം വി. മാതാവിന്റെ കുക്കിലിയോനിലെ ഒന്നാം കോലോ) ഓർക്കുക: "ചൊന്നാൾ മറിയം നിൻ ശക്ത്യാ നിന്നെ വഹിച്ചേൻ, ജനനേ ഗുഹയിൽ നിൻ മഹിമാവെന്നെ നീ കാട്ടി, കാളുന്ന ചെറുപുൽക്കൂടിനു ചുറ്റിലുമെരുതീ, പാറുന്നുപരിതലേ ചിറകാറുള്ളോർ സ്രോപ്പേന്മാർ, കർത്താവേ! പക്ഷമുയർത്തിടുവാൻ, അവരോടു നീ കല്പിച്ചീടണമെ; വന്നു വണങ്ങി തിരുഹിതമാം സ്തന്യം ഞാൻ നൽകാൻ." 'ഭൗമിക കന്യക അതിശയകരമായി പ്രസവിച്ച' മഹാരഹസ്യത്തെ പ്രപഞ്ചം ദർശിക്കുന്ന അനുഭവം! സ്രഷ്ടാവ് തന്നെത്താൻ താഴ്ത്തി, വേഷത്തിൽ മനുഷ്യനായി വി. ത്രോണോസ്സിൽ (ബേത്‌ലഹേമിൽ) പൂർണ്ണമായി വെളിപ്പെടുന്നു! 'ഇതാ മനുഷ്യരോടൊപ്പം ദൈവത്തിന്റെ കൂടാരം' എന്ന് വിശ്വാസികൾ പരിശുദ്ധാത്മ കൃപയാൽ തിരിച്ചറിയുന്നു! അതുകൊണ്ടാണ് 'ഭംഗിയോടും ഭയത്തോടും വണക്കത്തോടും വെടിപ്പോടും വിശുദ്ധിയോടും സ്നേഹത്തോടും സത്യവിശ്വാസത്തോടും, നല്ല ദൈവഭക്തിയോടും കൂടെ' നാം അവിടേക്ക് സൂക്ഷിക്കേണ്ടത് എന്ന് സാരം.

അന്നഫുറായെന്ന ആവരണശീല ശോശാപ്പാ എന്ന് സാധാരണ അറിയപ്പെടുന്നു. ശോശപ്പായ്ക്ക് മൂടി, വിരിപ്പാവ് എന്നൊക്കെ അർത്ഥം കൊടുക്കാമെങ്കിലും അതിന്റെ പ്രഥമ അർത്ഥം തൂവാല (towel) എന്നാണ്. കാൽകഴുകൽ ശുശ്രൂഷയിൽ കർത്താവ് 'ശോശപ്പാ അരയിൽ ചുറ്റി' എന്നാണല്ലോ നാം പാടുന്നത്. എന്നാൽ വി. കുർബാനയിലും ദനഹാ ശുശ്രൂഷയിലും വി. മാമോദീസാ തൊട്ടിയുടെ മുകളിലും വി. മൂറോൻ കൂദാശവേളയിലും ഒക്കെ ഉപയോഗിക്കുന്ന - ആദ്യം രഹസ്യങ്ങൾ മൂടുകയും പിന്നെ ഉയർത്തി ആഘോഷിക്കുകയും ചെയ്യുന്ന 'അന്നഫുറാ' യെ എല്ലാം ഇന്ന് പൊതുവേ ശോശപ്പാ എന്ന് വിളിച്ചുവരുന്നു. ഇത് തിരുത്തേണ്ടതില്ലെങ്കിലും അർത്ഥം മനസ്സിലാക്കിയിരിക്കണം. 'അന്നഫുറാ' എന്ന യവന പദത്തിന്റെ അർത്ഥം ഉയർത്തുക, ഉയർത്തി ആഘോഷിക്കുക എന്നൊക്കെയാണ്. മോശബർകീപ്പാ വി. കുർബ്ബാനയിൽ രഹസ്യങ്ങൾ മൂടുന്ന ആവരണശീലയെ 'അന്നഫുറാ' എന്നാണ് വിളിച്ചിരിക്കുന്നത്. ചുരുക്കത്തിൽ ഈ വിശുദ്ധ വിരി നാമരൂപത്തിൽ ശോശപ്പാ എന്ന് വിളിക്കപ്പെടാമെങ്കിലും കർമ്മരൂപത്തിൽ അത് 'അന്നഫുറാ' യാണ്. മാത്രവുമല്ല, വി. കുർബ്ബാനയിൽ ആഘോഷിക്കുന്ന ആവരണശീലയ്ക്കു മാത്രമെ 'അന്നഫുറാ' എന്ന പേര് പിതാക്കന്മാർ വിളിക്കുന്നുള്ളു! അതേ രൂപത്തിലുള്ള ആവരണശീല മറ്റവസരങ്ങളിൽ ശോശപ്പാ എന്ന് വിളിക്കപ്പെടുന്നതിനാൽ പൊതുവേ 'ശോശപ്പാ -ആഘോഷം' എന്ന പദം ഉപയോഗത്തിൽ വന്നു. കൂടാതെ ശോശപ്പാ ആഘോഷം കഴിഞ്ഞുള്ള വി. കുർബ്ബാനാ ഭാഗത്തെ മുഴുവനായും അന്നഫുറാ (ഉയർത്തൽ) യുടെ ക്രമമെന്നും, 'അന്നഫുറാ-തക്സാ'കൾ എന്നുമൊക്കെ പരാമർശിക്കുകയും ചെയ്യുന്നതിനാൽ 'അന്നഫുറാ' എന്നാൽ വി. കുർബ്ബാനയുടെ മുഴുവൻ ക്രമവും എന്ന പ്രായോഗിക അർത്ഥവും പിൽക്കാലങ്ങളിൽ വന്നു ചേർന്നു.




അന്നഫുറാ (ശോശപ്പാ) യ്ക്ക് മേഘം എന്ന് അർത്ഥമുള്ള 'അയ്മോ' എന്നും 'കാറ്റ്' (air) എന്നും 'പാറ' (rock) എന്നുമൊക്കെ വ്യാഖ്യാന അർത്ഥങ്ങൾ വിവിധ പാരമ്പര്യങ്ങളിൽ നൽകപ്പെട്ടിട്ടുണ്ട്. മോശ സീനായിൽ വച്ച് ദർശിച്ച ദൈവമഹത്വത്തിൽ "യഹോവയുടെ തേജസ്സ് മേഘരൂപത്തിൽ വന്ന് പർവ്വതത്തെ മറച്ചു" (പുറപ്പാട് 24:15-16). വി. ഗ്രന്ഥത്തിൽ ദൈവതേജസ്സിന്റെയും മഹത്വത്തിന്റെയും പ്രതീകമാണ് മേഘപ്പാളികൾ. ദൈവതേജസ്സ് നേരിട്ട് ദർശിക്കു

വാൻ മനുഷ്യർ അശക്തരായതുകൊണ്ട് മേഘംകൊണ്ട് ആ തേജസ്സ് മൂടപ്പെടുന്നു എന്ന ആശയം സമാഗമന കൂടാരത്തിലും അനുഭവിക്കുന്നുണ്ടല്ലോ (പുറപ്പാട് 40:34-35). യെരുശലേം ദേവാലയത്തിലും യഹോവയുടെ തേജസ്സ് മേഘം കൊണ്ടു ആവരണം ചെയ്യപ്പെട്ടതായും (1 രാജാ. 9:10-11) മറുരൂപമലയിൽ തേജസ്കരണവേളയിൽ മേഘസാന്നിധ്യം ശിഷ്യന്മാർ സാക്ഷിക്കുന്നതായും (മത്തായി 17:15, ലൂക്കോസ് 9:34) കാണുന്നുണ്ടല്ലോ. "മേഘത്തിൽ നിന്നും: ഇവൻ എന്റെ പ്രിയപുത്രൻ, ഇവനു ചെവി കൊടുപ്പിൻ എന്നു ഒരു ശബ്ദം ഉണ്ടായി" (ലൂക്കോസ് 9:35) എന്നു നാം വായിക്കുന്നു. "മഹത്വമുള്ളവന്റെ തേജസ്സുകൊണ്ട് ആകാശം മൂടിയിരിക്കുന്നു. അവന്റെ മഹത്വം സൃഷ്ടി മുഴുവനിലും നിറഞ്ഞിരിക്കുന്നു" എന്ന പ്രാർത്ഥനയോടെയാണല്ലോ കാർമ്മികൻ ഒരുക്ക ശുശ്രൂഷയിൽ അന്നഫുറാകൊണ്ട് രഹസ്യങ്ങൾ മൂടുന്നത്. ദൈവതേജസ്സ് ആവരണം ചെയ്തിരിക്കുന്ന വിരിപ്പാണ് അന്നഫുറാ എന്നും അതിനുള്ളിൽ ദൈവ മഹത്വം നിറഞ്ഞു നിൽക്കുന്നുവെന്നും ഈ പ്രാർത്ഥനയിലും വ്യക്തമാണല്ലോ. "അവന്റെ പുരോഹിതന്മാരിൽ മോശെയും അഹരോനും, അവന്റെ നാമത്തെ വിളിച്ചപേക്ഷിക്കുന്നവരിൽ ശമുവേലും; ഇവർ യഹോവയോടു അപേക്ഷിച്ചു; അവൻ അവർക്ക് ഉത്തരമരുളി. മേഘസ്തംഭത്തിൽ നിന്നു അവൻ അവരോടു സംസാരിച്ചു. അവർ അവന്റെ സാക്ഷ്യങ്ങളും അവൻ കൊടുത്ത ചട്ടങ്ങളും പ്രമാണിച്ചു" എന്ന് സങ്കീർത്തനക്കാരനും (99:6-7) സാക്ഷിക്കുന്നു.

പഴയനിയമകാലത്ത് അദൃശ്യമായി നിറഞ്ഞുനിന്ന ദൈവപുത്രന്റെ ശോഭയും കാന്തിയുമാണ് പുതിയനിയമത്തിൽ ബലിപീഠത്തിൽ മറനീക്കി പുറത്തുവരുന്നത്. ശുഭ്രനിറത്തിലുള്ള പട്ടുതുണി ആ ശോഭയെ പ്രതീകവൽക്കരിച്ചിരിക്കുന്നു. വി. മാമോദീസ്സായിലൂടെ വീണ്ടും ജനിച്ച് പുത്രപദവിയിലേക്കു പ്രവേശിക്കുന്നവർക്കു മാത്രമാണ് ആ വിസ്മയത്തിന്റെ അനാച്ഛാദനത്തിൽ പങ്കു കൊള്ളുവാൻ അനുവാദമുള്ളത്. അല്ലാത്തവർക്ക് അത് മേഘസാന്നിദ്ധ്യം കൊണ്ട് എപ്പോഴും മറഞ്ഞിരിക്കും!

അന്നഫുറാ അനാച്ഛാദനം ചെയ്ത് ആഘോഷിക്കുമ്പോൾ കാർമ്മികൻ ചൊല്ലുന്ന രഹസ്യ പ്രാർത്ഥന "യിസ്രായേലിന്റെ പന്ത്രണ്ടു ഗോത്രങ്ങൾക്കു വേണ്ടി പന്ത്രണ്ടു നദികൾ ഒഴുക്കികൊടുത്ത തീക്കൽപാറ നീയാകുന്നു. ഞങ്ങളുടെ രക്ഷകന്റെ കബറിൽ വയ്ക്കപ്പെട്ട ആ തീക്കൽപ്പാറയും നീയാകുന്നു" എന്നാണ്. എത്ര വ്യാഖ്യാനിച്ചാലും പൂർത്തിയാവാത്ത മർമ്മങ്ങൾ ഈ രഹസ്യ പ്രാർത്ഥനയിൽ അടങ്ങിയിരിക്കുന്നുവെന്ന് ബഹു. കോരുതു മല്പാനച്ചൻ പഠിപ്പിച്ചത് ഓർക്കുന്നു.

യിസ്രായേലിന്റെ പുറപ്പാടു യാത്രയിൽ സീൻ മരുഭൂമിയിൽ വച്ച് അവർക്ക് കുടിപ്പാൻ വെള്ളമില്ലാതെ വന്നപ്പോൾ മോശയും അഹരോനും സമാഗമന കൂടാരത്തിന്റെ വാതുക്കൽ ചെന്നു കവിണ്ണുവീണപ്പോൾ ദൈവതേജസ്സ് അവർക്ക് പ്രത്യക്ഷമാവുകയും ദൈവകല്പനപ്രകാരം പാറയിൽ നിന്നും അവർക്ക് വെള്ളം പുറപ്പെടുവിക്കുകയും ജനവും കന്നുകാലികളും കുടിച്ച് തൃപ്തരാവുകയും ചെയ്യുന്നു (സംഖ്യ 20:2-11). ഈ പാറ ക്രിസ്തുവാകുന്നുവെന്ന് സുവിശേഷകരും പ. പൗലൂസ് ശ്ലീഹായും സഭാപിതാക്കന്മാരും ഒരുപോലെ സാക്ഷിക്കുന്നു.

"ദാഹിക്കുന്നവൻ എല്ലാം എന്റെ അടുക്കൽ വന്ന് കുടിക്കട്ടെ. എന്നിൽ വിശ്വസിക്കുന്നവന്റെ ഉള്ളിൽനിന്നു തിരുവെഴുത്തു പറയുന്നതുപോലെ ജീവജലത്തിന്റെ നദികൾ ഒഴുകും" (യോഹ. 7:37-39). "അവരെ അനുഗമിച്ച ആത്മിക പാറയിൽ നിന്നല്ലോ അവർ കുടിച്ചത്" എന്ന് പ. പൗലൂസ് ശ്ലീഹാ ഈ സംഭവത്തെ വ്യാഖ്യാനിച്ച് പഠിപ്പിക്കുന്നു. 'സഹോദരന്മാരേ, നമ്മുടെ പിതാക്കന്മാർ എല്ലാവരും മേഘത്തിൻകീഴിൽ ആയിരുന്നു; എല്ലാവരും മേഘത്തിലും സമുദ്രത്തിലും സ്നാനം ഏറ്റു. ഒരേ ആത്മീയ ആഹാരം തിന്നു. ആത്മിക പാനീയം കുടിച്ചു" എന്ന് (1 കൊരി. 10:1-4) അദ്ദേഹം കൃത്യമായി പഠിപ്പിക്കുന്നു. യെഹസ്കിയേലിന്റെ ദർശനത്തിലും (47) യാഗപീഠത്തിൽ നിന്നും പുറപ്പെടുന്ന ഈ നദിയുടെ സാന്നിധ്യവും അർത്ഥവും വ്യക്തമാണല്ലോ. "ഒരു നദിയുണ്ട്; അതിന്റെ തോടുകൾ ദൈവനഗരത്തെ, അത്യുന്നതന്റെ വിശുദ്ധ നിവാസത്തെ തന്നേ, സന്തോഷിപ്പിക്കുന്നു" എന്ന് സങ്കീർത്തനക്കാരനും സാക്ഷിക്കുന്നു (46:4). 'പളുങ്കുപോലെ ശുദ്ധമായ ജീവജലനദി' ദൈവത്തിന്റെയും കുഞ്ഞാടിന്റെയും സിംഹാസനത്തിൽ നിന്നും പുറപ്പെടുന്നതായി (വെളിപ്പാട് 22:1) വി. യോഹന്നാനുണ്ടാകുന്ന വെളിപ്പാടിലും കാണുന്നു. "ഞാൻ കൊടുക്കുന്ന വെള്ളം കുടിക്കുന്നവനോ ഒരുനാളും ദാഹിക്കയില്ല; ഞാൻ കൊടുക്കുന്ന വെള്ളം അവനിൽ നിത്യജീവങ്കലേക്കു പൊങ്ങിവരുന്ന നീരുറവയായി തീരും" (യോഹ. 4:14). യേശു ശമര്യസ്ത്രീയിലൂടെ നമ്മെ പഠിപ്പിക്കുന്നു.

കർത്താവിന്റെ കബറിൽ വയ്ക്കപ്പെട്ട തീക്കൽപ്പാറ (മത്തായി 27:60) എന്ന പ്രാർത്ഥനയും ഏറെ മർമ്മപ്രാധാന്യമുള്ളതാണ്. അടക്കപ്പെട്ട് മുദ്രവയ്ക്കപ്പെട്ട കല്ലാണ് പുനരുത്ഥാനത്തിൽ ഉരുട്ടി മാറ്റപ്പെടുന്നത് (മത്തായി 28:2). അപ്പോൾ 'ജീവൻ' പുറത്തു വന്നു! അന്നഫുറായുടെ ആഘോഷം തിരുജനനത്തിന്റെയും പുനരുത്ഥാനത്തിന്റെയും കാഹളവും സന്തോഷവും പരസ്യമാക്കുന്നതിനാൽ ആ സമയത്ത് പള്ളിമണികൾ ഉച്ചത്തിൽ അടിക്കുകയും മറുബഹസാകൾ ദ്രുതഗതിയിൽ ചലിപ്പിക്കുകയും ചെയ്യണമെന്ന് എടുത്തു പറയുന്നു. തലമുറതലമുറകളായി മറഞ്ഞിരിക്കുന്ന രഹസ്യം ദൈവപുത്രന്റെ മർത്തീകരണ പ്രത്യക്ഷതയിലൂടെയും പുനരുത്ഥാനമുൾപ്പെടെയുള്ള രക്ഷാപ്രവർത്തനങ്ങളിലൂടെയും വെളിപ്പെട്ടുവന്നതിന്റെ പ്രതീകമാണ് അന്നഫുറായുടെ അനാവരണവും ആഘോഷവുമെന്ന് അനേകം വേദപുസ്തകസാക്ഷ്യങ്ങളും പിതാക്കന്മാരുടെ പഠിപ്പിക്കലുകളും ഉദ്ധരിച്ചുകൊണ്ട് ബഹു. അച്ചൻ പഠിപ്പിക്കുന്നു.

വി. ത്രോണോസ് (സിംഹാസനം) വി. കുർബ്ബാന അർപ്പണസമയത്ത് ഏദൻ തോട്ടം മുതൽ സ്വർഗ്ഗാരോഹണം വരെയുള്ള അനേകമനേകം ദൃഷ്ടാന്തങ്ങളെ സൂചിപ്പിക്കുന്നുണ്ട് (വിശദമായ ഒരു പഠനം തന്നെ ഇവ വെളിപ്പെടുത്തുവാൻ ആവശ്യമുള്ളതിനാലും, അവയെല്ലാം അച്ചന്റെ ഗ്രന്ഥപരാമർശത്തിൽ ഇവിടെ വരുന്നില്ല എന്നതിനാലും ഇപ്പോൾ പ്രതിപാദിക്കുന്നില്ല). എന്നാൽ ബലിപീഠം എന്ന് നാം പൊതുവേ വിളിക്കുമ്പോൾ അത് ബേത്‌ലഹേമിലെ ജനനസ്ഥലം മുതൽ തിരുവത്താഴമേശയും കാൽവറിയും കബറിടവും താബോറും സ്വർഗ്ഗാരോഹണ മലയും എല്ലാമായി തീരുന്നുണ്ട് എന്ന് പിതാക്കന്മാർ ഓർമ്മിപ്പിക്കുന്നു.

അന്നഫുറായായി ഉപയോഗിക്കുന്ന വെള്ളവിരിപ്പിനെ ക്രിസ്തുവിന്റെ മൃതശരീരം പൊതിഞ്ഞ തുണിയായും പിതാക്കന്മാർ സൂചിപ്പിക്കുന്നുണ്ട് (Theodore of Mopsuestia +428, നിസിബിസ്സിലെ നർസായി +502, വി. ജർമ്മാനോസ് +730). 'തന്റെ ശരീരമാകുന്ന വിരിപ്പിലൂടെ അവൻ നമുക്കായി നവീനവും സജീവവുമായ പാത തുറന്നു തന്നിരിക്കുന്നു' (എബ്രാ. 10:19-20) എന്നും പുനരുത്ഥാന പ്രഖ്യാപനത്തിലൂടെ ത്രിത്വവിശ്വാസം ഉറപ്പിക്കപ്പെടുന്നുവെന്നും വെള്ളവസ്ത്രമണിഞ്ഞ മാലാഖ കല്ലറയിലെ കല്ല് കൈകൾകൊണ്ട് ഉരുട്ടിമാറ്റുന്നു എന്നും പ്രതീകാത്മകമായി മനസ്സിലാക്കാം.

മോശ ബർകീപ്പാ അന്നഫുറാ ആഘോഷത്തെക്കുറിച്ച് മൂന്നു കാരണങ്ങളിലൂടെ വ്യാഖ്യാനിക്കുന്നു.

1. വിശ്വാസികൾക്ക് (വി. മാമോദീസാ സ്വീകരിച്ചവർക്ക്) ഇപ്പോൾ രഹസ്യങ്ങൾ ദൃശ്യമാകുന്നു.

2. പഴയനിയമ തിരുവചനത്തിൽ മറഞ്ഞിരുന്ന ഇമ്മാനുവേലായ ക്രിസ്തു അനാവരണം ചെയ്യപ്പെടുന്നു.

3. മാലാഖമാർ ഉരുട്ടിമാറ്റിയ കല്ലറയുടെ കല്ലിനെ സൂചിപ്പിക്കുന്നു.

ഇതേ അർത്ഥതലങ്ങൾ ദീവന്നാസ്യോസ് ബർസ്ലീബിയും നൽകുന്നുണ്ട്. കൂടാതെ മൂന്നു പ്രാവശ്യമുള്ള ആഘോഷം-മുകളിലേക്കും താഴേക്കും വി. പത്രോസ് അപ്പോസ്തോലന് യോപ്പാ പട്ടണത്തിൽ വച്ചുണ്ടായ സാർവ്വത്രികതയുടെ ദർശനത്തെ സൂചിപ്പിക്കുന്നുവെന്നും അദ്ദേഹം വ്യാഖ്യാനിക്കുന്നു. ചുരുക്കത്തിൽ അന്നഫുറായുടെ ആഘോഷത്തിൽ സർവ്വരഹസ്യവും സർവ്വലോകത്തിനും വെളിപ്പെടുന്നു. സ്വർഗ്ഗവും ഭൂമിയും സമരസപ്പെടുന്ന ഈ സമയം ഏറെ വിസ്മയനീയമാകാനാണ് ഭയത്തോടും ഭക്തിയോടും കൂടി നിൽക്കണമെന്ന് ശുശ്രൂഷകൻ ഉദ്ബോധിപ്പിക്കുന്നത്. അന്നഫുറായ്ക്ക് ഒപ്പം വിശ്വാസസമൂഹം ഉയരത്തിലേക്ക്, വിശുദ്ധിയിലേക്ക് ഉയർത്തപ്പെടുന്നു!

"ഈ കുർബ്ബാന കരുണയും സമാധാനവും ബലിയും സ്തോത്രവുമാകുന്നു" എന്നാണ് വിശ്വാസസമൂഹം പ്രതിവാക്യം ചൊല്ലുന്നത്. കരുണ, സമാധാനം, ബലി, സ്തോത്രം എന്നീ നാലു വാക്കുകളും ഏറെ ശ്രദ്ധേയമായിട്ടാണ് അവിടെ ഉപയോഗിക്കുന്നത്. ഈ അന്നഫുറാ (വി. കുർബ്ബാന) ദൈവത്തിന് മനുഷ്യരോടുള്ള കരുണയുടെ മൂർത്തീമദ്ഭാവമാകുന്നു (യോഹ. 3:16). 'മനുഷ്യമക്കളെ ദൈവമക്കളാക്കി മാറ്റുവാൻ ദൈവപുത്രൻ മനുഷ്യനായി' എന്ന വി. അത്താനാസ്യോസിന്റെ വാക്കുകൾ ദൈവത്തിന്റെ കരുണയുടെ അഗാധതലങ്ങളെ വെളിപ്പെടുത്തുന്നു. കരുണയില്ലെങ്കിൽ സമാധാനമോ ബലിയോ സ്തോത്രാർപ്പണമോ ഇല്ല; 'യാഗത്തിലല്ല; കരുണയിലത്രേ ഞാൻ പ്രസാദിക്കുന്നത്' (മത്തായി 9:13) എന്നതും 'കരുണയുള്ളവർ'ക്ക് കരുണ ലഭിക്കും' (മത്തായി 5:7) എന്ന പ്രമാണങ്ങൾ നമ്മുടെ കർത്താവ് നമ്മെ പഠിപ്പിച്ചിരിക്കുന്നു.

വീണ്ടും വി. കുർബ്ബാന സമാധാനമാകുന്നു എന്ന് വിശ്വാസികൾ സാക്ഷിക്കുന്നു. പിതാവാംദൈവത്തെ സ്വർഗ്ഗസ്ഥനായ പിതാവേ (അബ്ബാ പിതാവേ) എന്ന് വിളിക്കുവാൻ കഴിയുന്നിടത്താണ് സമാധാനം സാധ്യമാകുന്നത്. സമാധാനം ഉണ്ടാക്കുന്നവർ ദൈവത്തിന്റെ പുത്രന്മാർ എന്ന് വിളിക്കപ്പെടുമെന്ന് (മത്തായി 5:9) കർത്താവ് പഠിപ്പിക്കുന്നു. 'സമാധാനത്തോടെ നമ്മുടെ കാഴ്ചകൾ അർപ്പിക്കുക മാത്രമല്ല, നാം തന്നെ സമാധാനവും കാഴ്ച്ചയുമായി അർപ്പിക്കപ്പെടുക' എന്നതാണ് വി. കുർബ്ബാനയിൽ സംഭവിക്കുന്നത്.

വീണ്ടും വി. കുർബ്ബാന 'ബലി'യാകുന്നു എന്ന് പ്രതിവാക്യം ചൊല്ലുന്നു. വി. ബലി എപ്പോഴും നന്ദിയുടെയും നിറവിന്റെയും പാപമോചനത്തിന്റെയും പ്രതീകവും അടയാളവുമാണല്ലോ. ഊനമില്ലാത്തതും ഏറ്റവും ശ്രേഷ്ഠവുമായതാണ് എപ്പോഴും കാഴ്ച്ചയും ബലിയുമായി ദൈവസന്നിധിയിൽ കൊണ്ടുവരേണ്ടത്. പൂർണ്ണ ദൈവവും പൂർണ്ണ മനുഷ്യനുമായവൻ, 'പാപമില്ലാത്തവൻ പാപികളായ നമുക്കുവേണ്ടി ബലിയായിതീരുന്നു' എന്നതിനാൽ ഈ കുർബ്ബാന ബലിയാകുന്നു എന്ന് വിശ്വാസികൾ സാക്ഷിക്കുന്നത്. 'ബലികളെ നീക്കിയ വിശുദ്ധവും നിത്യവുമായ ബലി, 'ലോകത്തിന്റെ പാപത്തിനുവേണ്ടി അറുക്കപ്പെട്ട വിശുദ്ധ കുഞ്ഞാടിന്റെ ബലി' നിത്യമാണെന്നും തന്റെ രണ്ടാമത്തെ വരവു വരെയും ആയത് തുടരണമെന്നും കർത്താവ് കല്പിക്കുന്നുണ്ടല്ലോ.

ആരാധനാസമൂഹത്തിന്റെ മറുപടിയിൽ അവസാനം പറയുന്നത് വി. കുർബ്ബാന സ്തോത്രമാകുന്നുവെന്നാണ്. നമ്മുടെ കർത്താവ് വി. കുർബ്ബാന സ്ഥാപിക്കുന്നതുതന്നെ ദൈവത്തിന് സ്തോത്രമർപ്പിച്ചുകൊണ്ടാണല്ലോ (മത്തായി 26:27; മർക്കോസ് 14:23). സ്തോത്രാർപ്പണമില്ലാതെ ഒരു ആരാധനയും ബലിയും പൂർത്തീകരിക്കപ്പെടുന്നില്ല. ദൈവത്തിന് സ്തോത്രാർപ്പണം നടത്തുക, സ്തോത്രയാഗമർപ്പിക്കുക (സങ്കീ. 50:14, 23). "അധരഫലം എന്ന സ്തോത്രയാഗം ഇടവിടാതെ അർപ്പിക്കുക" (എബ്രാ. 13:15) എന്നത് സ്രഷ്ടാവിനോടുള്ള സൃഷ്ടിയുടെ കടപ്പാടും വിധേയത്വവും കാണിക്കുന്നതാണ്. "ഞങ്ങൾ സ്തോത്രയാഗം, പുതിയ ഉടമ്പടിയുടെ നിർമ്മലയാഗം, നുറുങ്ങിയ ഹൃദയം വി. കുർബ്ബാനയിൽ സമർപ്പിക്കുകയും പവിത്ര കീർത്തനങ്ങളോടും നിർമ്മലമായ പ്രാർത്ഥനയോടും കൂടെ ഞങ്ങളുടെ വിമോചനത്തിനുള്ള കൃതജ്ഞത ഞങ്ങൾ കരേറ്റുന്നു" എന്ന് കൈസറിയായിലെ യൂസേബിയോസ് (+339) രേഖപ്പെടുത്തുന്നു. "നമ്മുടെ വർഗ്ഗത്തിനുവേണ്ടി അർപ്പിക്കപ്പെട്ട ബലി നമ്മുടെമേൽ ചൊരിഞ്ഞ ദൈവത്തിന്റെ കരുണയാണ്. അതിനാൽ സ്വർഗ്ഗവും ഭൂമിയും, മാലാഖമാരും, മനുഷ്യരും, സ്വജാതീയരും വിജാതീയരും, ആത്മാവും ശരീരവും എല്ലാം സമരസപ്പെടുന്ന നിത്യ സമാധാനമാകുന്നു. അത് മാളികയിൽ വച്ച് സ്വയം അർപ്പിച്ച സ്തോത്രയാഗവും ബലിയുമാകുന്നു"വെന്ന് മോശ ബർകീപ്പായും അന്നഫുറാ ആഘോഷത്തെക്കുറിച്ച് രേഖപ്പെടുത്തിയിരിക്കുന്നു.

വി. കുർബ്ബാനയിലെ അന്നഫുറാ (ശോശപ്പാ) ആഘോഷം 'പരസ്യശുശ്രൂഷ' യിലുള്ള രഹസ്യ ക്രമത്തിന്റെ (അന്നഫുറാ) യുടെ ആരംഭം കുറിക്കുന്നു; അതുവരെ വിശ്വാസികൾക്ക് അഗോചരമായിരുന്നവ ഗോചരമാകുന്നു. വി. ത്രിത്വം അവിടെ വെളിപ്പെടുന്നു. ദൈവപുത്രന്റെ ജനനം (ഉദയം) അവിടെ ദർശിക്കുന്നു. സ്വർഗ്ഗീയ മാലാഖമാരുടെ സ്തുതിഗാനങ്ങൾ (ഗ്രീക്ക് - ഈക്കോറോ) കേൾക്കപ്പെടുന്നു. സ്രോപ്പേന്മാർ രഹസ്യങ്ങൾക്കു ചുറ്റും 'കാദീശ്' പാടി വട്ടമിട്ടു പറക്കുന്നു. ഒരേ സമയം ബേത്‌ലഹേമും, യോർദ്ദാനും, താബോറും, പ്രത്യക്ഷമാവുന്നു. ദൈവമാതാവും വി. യോഹന്നാൻ സ്നാപകനും, മോശയും, ഏലിയാവും പത്രോസ്-യാക്കോബ്-യോഹന്നന്മാരും അങ്ങനെ സർവ്വലോകവും സമജ്ഞമായി സമ്മേളിക്കപ്പെടുന്നു; അഥവാ 'ഇതാ ഭൂമിയിൽ ദൈവത്തിന്റെ കൂടാരം' എന്ന അത്ഭുതം യാഥാർത്ഥ്യമാകുന്നു.



**ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനം പ്രവർത്തന ഫണ്ട് സമാഹരണം പുത്തൻകുരിശ് സെന്റ് പീറ്റേഴ്സ് ആൻഡ് സെന്റ് പോൾസ് ഓർത്തഡോക്സ് പള്ളിയിൽ വച്ചു പ്രസ്ഥാനം പ്രസിഡന്റ് ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപോലീത്ത ഉത്ഘാടനം ചെയ്യുന്നു. ആദ്യ തുക പുത്തൻകുരിശ് പള്ളിയിൽ നിന്നും കാഞ്ഞിരക്കാട്ട് ഐസക് മാത്യുവിൽ നിന്നും മെത്രാപോലീത്ത കൈപ്പറ്റി. ട്രഷറർ പേൾ കണ്ണേത്ത് വികാരി ഫാ. ജിത്തു മാത്യു എന്നിവർ സമീപം.**



**എം.ജി.ഒ.സി.എസ്.എം. അഹ്മദാബാദ് ഭദ്രാസന വാർഷിക കോൺഫറൻസ് ഡോ. ഗീവർഗീസ് മാർ തെയോഫിലോസ് ഉദ്ഘാടനം ചെയ്തു. ഫാ. ഡോ. വർഗീസ് വർഗീസ് ക്ലാസുകൾ നയിക്കും.**




**Abrham Mar Stephanos has visited the Swansea University on 17th October and met the Malankara Orthodox students of Swansea University.**

**Maenma Eliza Mani, Daughter of Rev.Fr. Mani K Varghese, ( Former MC Member, Bangalore Dio) acquired 2nd position as University Topper in Masters In Architecture under V T U university, She is selected for All India Council of Architecture( AICA)and Registered Architect.**





# Our Earthly Nest

## Fr Dr K M George

The old coconut tree is dying. It might collapse in a few months time. Every morning as I pass by the tree on my solitary walk, I see two parrots sitting or hovering over it . Soon it was clear that the birds had made a nest in the hollow inside the decaying tree. Obviously the she-bird was laying eggs in their tree-home's dark cavity.



The birds probably sensed the end of the tree from the rotting stuff within which they had meticulously prepared a soft bed out of twigs, leaves and feathers for their future chicks. It takes only 3 to 4 week for the eggs to hatch and for the fledglings to fly away depending on the species.

Unlike us humans the birds have no long term investment in the tree, as they probably know by instinct that their support system, namely the degenerating tree would soon collapse. The biosphere is the immediate support system on our little planet earth, our home. We know very well it is dying due to relentless human activity, mistreatment and exploitation. Yet unlike the birds that make their nests just for birthing and upbringing of their young ones, we build cities and skyscrapers, roads and vehicles, fighter jets and cruise missiles. Ecologists point out that the "anthropogenic mass" or the sum total of all human civilizational construction now begins to outweigh the biomass, the weight of all living organisms including the human race, trees and animals. This is alarming as it disrupts the ecological balance of mother earth. Yet we continue to haul cement, plastic and asphalt over our mother's body that groans in mortal pain. Even otherwise, they say it is not unlikely that some passing asteroids strike the earth with a fatal blow to life. The birds know the fragility of their tree- homes by instinct while we know for sure the death of our planet home through our own scientific means. Still we raze down forests and fill up wetlands to build resorts and concrete jungles. In the final count it turns out to be absolutely counter productive to life and happiness that we want to promote. Do we need all these civilizational constructs to breed and bring up the new generation of the human race in an environment of human dignity, freedom, joy, compassion, solidarity and mutual love?

# വിധി നടത്തിപ്പ് പ്രഹസന നാടകമാക്കുന്നത് അപഹാസ്യം: അഡ്വ. ബിജു ഉമ്മൻ

ദേവലോകം: ജുഡീഷ്യറിയുടെ വ്യക്തമായ വിധി ഉണ്ടായിട്ടും അങ്കമാലി ഭദ്രാസനത്തിലെ മഴുവന്നൂർ, ഓടക്കാലി, പുളിന്താനം പള്ളികളിൽ വിധി നടത്തിപ്പ് ആവർത്തിച്ച് പ്രഹസനമാക്കുന്നത് അപഹാസ്യമാണെന്ന് മലങ്കര അസോസിയേഷൻ സെക്രട്ടറി അഡ്വ ബിജു ഉമ്മൻ. നിയമാനുസൃത വികാരിക്കും അനുയായികൾക്കും ആരാധന നടത്തുവാൻ പോലീസ് പ്രൊട്ടക്ഷൻ അനുവദിച്ചുകൊണ്ടുള്ള ഹൈക്കോടതിയുടെ ശക്തമായ ഉത്തരവ് ഉണ്ടായിട്ടും നടപ്പിലാക്കാൻ കഴിയാത്തത് അധികാരികളുടെ അനാസ്ഥ ആണ്.

മനപൂർവ്വം മറുപക്ഷത്തിന്റെ ആളുകൾക്ക് സംഘടിക്കാൻ അവസരം ഒരുക്കി ഓർത്തഡോക്സ് സഭ വിശ്വാസികൾ പള്ളിയിൽ പ്രവേശിക്കുന്നതിന് തടസ്സം സൃഷ്ടിച്ചത് അധികാരികളുടെ നിരുത്തരവാദപരമായ പെരുമാറ്റത്തിന്റെ തെളിവാണ്. നീതി ന്യായ വ്യവസ്ഥിതിയോട് കൂറ്പുലർത്തേണ്ട അധികാരികൾ ഒരു പക്ഷത്തിന്റെ വക്താക്കളായി മാറുന്നത് ഒട്ടും ഭൂഷണമല്ല. തങ്ങൾ വിധി നടപ്പാക്കാൻ ശ്രമിച്ചു എന്ന് വരുത്തി തീർത്തു കോടതിയുടെ കണ്ണിൽ പൊടിയിടുന്നതിന് മാത്രമുള്ള പരിശ്രമമാണ് അധികാരികൾ നടത്തുന്നതെന്നും അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ കുട്ടിച്ചേർത്തു.



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH






# ദൈവത്തിൽ ആശ്രയിച്ച് നന്മ ചെയ്ത പരിശുദ്ധൻ

**ഫാദർ ജോബ് സാം മാത്യു**

(ഓർത്തഡോക്സ് വൈദിക സെമിനാരി, കോട്ടയം)

മലങ്കര സഭയുടെ പ്രഖ്യാപിത പരിശുദ്ധനായ പരിശുദ്ധ ഗീവർഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ ദൈവത്തിൽ ആശ്രയിച്ച പുണ്യവാനും എണ്ണമറ്റ നന്മപ്രവർത്തികളുടെ ഉറവിടവും ആയിരുന്നു. 1848-ൽ ജനിച്ച ഈ പുണ്യവാൻ 1902-ൽ കാലം ചെയ്തു. 'പരുമല കൊച്ചു തിരുമേനി' എന്ന് അറിയപ്പെടുന്ന ഈ പരിശുദ്ധ പിതാവിന്റെ ജീവിതം വിശ്വാസികൾക്ക് മാതൃകയും പ്രാർത്ഥന അഭയവുമാണ്.

സങ്കീർത്തനം 37:3-ൽ നാം ആലപിക്കുന്നു; 'യഹോവയിൽ ആശ്രയിച്ച് നന്മ ചെയ്യുക.' ദൈവത്തിലുള്ള അടിയുറച്ച വിശ്വാസവും, അതിന്റെ പ്രതിഫലനമായി വിവേചനം കൂടാതെ ഏവർക്കും സ്നേഹവും കരുണയും പങ്കുവെക്കുകയും ചെയ്യുന്നത് ഉത്തമ വിശ്വാസിയുടെ അടയാളമാണ്. പരിശുദ്ധനായ പരുമല തിരുമേനിയുടെ ജീവിതത്തിലൂടെ ഇത് ഉദാഹരണമായി നമുക്ക് വ്യക്തമാക്കുന്നു.

ആരാധനാ പശ്ചാത്തലത്തിൽ വളർച്ച നേടിയ ആധ്യാത്മികത ആയിരുന്നു തിരുമേനിയുടേത്. വളരെ ചെറുപ്പം മുതൽക്കേ യാമനമസ്കാരങ്ങളും നോമ്പും ഉപവാസവും അദ്ദേഹം ജീവിതത്തിന്റെ ഭാഗമാക്കി. ശാരീരികമായ വിഷമതകൾ നേരിട്ടപ്പോഴും പ്രാർത്ഥനയ്ക്കും ഉപവാസത്തിനും മുടക്കം വരുത്തിയില്ല. ഔദ്യോഗികമായ ഉത്തരവാദിത്തങ്ങളുടെയും യാത്രകളുടെയും മധ്യേ, പ്രാർത്ഥന 'ദൈവത്തോട് ചേർത്തുനിർത്തുന്ന പൊന്നിൻചങ്ങലയാണ്' എന്ന് തിരിച്ചറിഞ്ഞു. പ്രാർത്ഥനയുടെ മഹനീയത എഴുത്തുകളിലൂടെയും കൽപ്പനകളിലൂടെയും ഉദ്ബോധിപ്പിച്ചു. അത് 'ശൈശവത്തിലെ ഉത്സാഹവും യൗവനത്തിലെ ആശയവും വാർദ്ധക്യത്തിലെ സമാധാനവുമാണ്' എന്ന് പഠിപ്പിച്ചു. മക്കൾക്ക് ദൈവവിശ്വാസം പകർന്നു നൽകണമെന്നും, പ്രാർത്ഥനയും തിരുവചന ധ്യാനവും മറന്നുപോകരുതെന്നും പ്രബോധിപ്പിച്ചു. ആരാധനക്രമങ്ങൾ സുറിയാനിയിൽ നിന്നും മലയാളത്തിലേക്ക് തർജ്ജമ ചെയ്യുന്നതിന് ശ്രമിച്ചു.

സത്യവിശ്വാസത്തെ സംബന്ധിച്ച് നിരന്തരം പ്രസംഗങ്ങളിലൂടെയും കൽപ്പനകളിലൂടെയും തിരുമേനി പ്രബോധിപ്പിച്ചു. ദൈവശാസ്ത്രം പ്രാർത്ഥനയുടെ ഭാഗമായി രൂപപ്പെടുന്നു എന്ന പൗരസ്ത്യ ഓർത്തഡോക്സ് ദർശനം സ്വജീവിതത്തിലൂടെ നമുക്ക് വരച്ചു കാണിച്ചു. എല്ലായ്പ്പോഴും ദൈവത്തിൽ ആശ്രയിച്ചതിനാൽ ഭൗതികതയോടു അകലുകയും ദൈവപദ്ധതിയോടു ചേർന്നു നിൽക്കുകയും ചെയ്തു. ദുഃഖത്തിന്റെയും ദാരിദ്ര്യത്തിന്റെയും രോഗത്തിന്റെയും മധ്യേ ദൈവം നയിക്കും എന്ന് ദൃഢമായി വിശ്വസിച്ചു. മനുഷ്യൻ എന്ന നിലയിൽ രൂപപ്പെടുത്തുന്ന അഭിപ്രായങ്ങൾക്കും പദ്ധതികൾക്കും ഉപരിയായി ദൈവഹിതം നടപ്പിലാക്കണം എന്ന് ആഗ്രഹിച്ചു. പരുമല പുണ്യവാളന്റെ പ്രാർത്ഥനാ ജീവിതവും അദ്ധ്യാത്മിക ദർശനവും അനേകരെ സ്വാധീനിച്ചു. ഇന്നും പരിശുദ്ധ സഭയിലെ മേൽപ്പട്ടക്കാർക്കും പട്ടക്കാർക്കും സന്യാസികൾക്കും വിശ്വാസികൾക്കും പ്രഥമ പരിഗണന പ്രാർത്ഥനയ്ക്കും ദൈവാശ്രയത്തിനും നൽകണമെന്ന ബോധ്യം പകരുന്നതിൽ പരുമല പുണ്യവാളന്റെ പങ്ക് വലുതാണ്.

പരിശുദ്ധന്റെ ആധ്യാത്മികജീവിതത്തിന്റെ ഭാഗമായി കർമ്മമേഖലയിൽ കരുണാർദ്രമായ ഇടപെടലുകൾ രൂപപ്പെട്ടു. സർവ്വ സൃഷ്ടിയെയും ബഹുമാനപൂർവ്വം പരിഗണിച്ച പരിശുദ്ധൻ, സേവനത്തിന്റെയും കാരുണ്യത്തിന്റെയും പുതിയ മേഖലകൾ കണ്ടെത്തി. നിരണം, കൊല്ലം, തുമ്പമൺ എന്നീ ഭദ്രാസനങ്ങളുടെ ചുമതല ഒരേസമയം വഹിക്കുമ്പോഴും സമൂഹത്തിലെ വ്യത്യസ്തമായ വിഷയങ്ങളിൽ ക്രിസ്തീയമായി ഇടപെടുന്നതിൽ ശ്രദ്ധിച്ചു. സത്യവിശ്വാസം സംരക്ഷിക്കുന്നതിനും, സമൂഹത്തിൽ നടമാടിയിരുന്ന തിന്മകൾ ദൂരീകരിക്കുന്നതിനും, വിവേചനങ്ങൾക്കും വിഭാഗീയതകൾക്കും ഉപരിയായി സ്നേഹത്തോടെയും സൗഹാർദ്ദത്തോടെയും പൊതുസമൂഹത്തെ ചേർത്ത് പ്രവർത്തിക്കുന്നതിനും പരിശുദ്ധൻ ശ്രദ്ധിച്ചു. കുന്നംകുളം, മുളന്തുരുത്തി, നിരണം, തുമ്പമൺ മുതലായ സ്ഥലങ്ങളിൽ സ്കൂളുകൾ സ്ഥാപിച്ചു. സ്ത്രീധനത്തിനും അടിമത്വത്തിനും ശൈശവവിവാഹത്തിനും എതിരെ



പ്രവർത്തിച്ചു.

തിരുവിതാംകൂറിൽ ക്ഷാമം രൂക്ഷമായപ്പോൾ പള്ളികളിൽ നിന്നും ദശാംശം പിരിച്ച് ദരിദ്രർക്ക് നൽകി. എല്ലാവർക്കും സർക്കാർ ജോലി ലഭിക്കണം എന്ന താല്പര്യത്തോടെ പ്രവർത്തിച്ച കൗണ്ടർ മലയാളി മെമ്മോറിയലിന്റെ അധ്യക്ഷനായി. 1895-ൽ 'ഊർശ്ലേം യാത്രാവിവരണം' എന്ന മനോഹരവും കാവ്യാത്മകവും ആധ്യാത്മിക ചൈതന്യം ഉൾക്കൊള്ളുന്നതുമായ യാത്രാവിവരണം മലയാള സാഹിത്യത്തിന് സമ്മാനിച്ചു. സമൂഹത്തിൽ പാർശ്വവൽക്കരിക്കപ്പെട്ടിരിക്കുന്നവർക്ക് നീതി ലഭ്യമാക്കുകയും അവരുടെ സമഗ്രമായ പുരോഗതിക്ക് ഇംഗ്ലീഷ് വിദ്യാഭ്യാസവും സാമ്പത്തിക സഹായവും നൽകണമെന്നും ജെറുസലേം യാത്രക്കുശേഷം മടങ്ങി വന്നപ്പോൾ 1895-ൽ പരുമല സെമിനാരിയിൽ വച്ച് നടത്തിയ പ്രശസ്തമായ പ്രസംഗത്തിൽ ഉദ്ബോധിപ്പിച്ചു. ലൗകികതയോടും ആഡംബരത്തോടും അകലം പാലിച്ച ഈ ഉത്തമസന്ന്യാസി വ്രതനിഷ്ഠയോടെ ജീവിച്ചു. ദേവാലയത്തിലെ ആരാധനയിലും ഭദ്രാസനങ്ങളുടെ ഭരണകാര്യങ്ങളിലും മാത്രം ഒതുങ്ങിയില്ല അദ്ദേഹത്തിന്റെ പ്രവർത്തനം.

'ദൈവത്തിൽ ആശ്രയിക്കുന്ന വിശ്വാസി, സ്വജീവിതത്തിൽ കൂടി നന്മ അനേകർക്ക് പകർന്നു കൊടുക്കും' എന്നുള്ള സങ്കീർത്തനം, പരുമല പുണ്യവാളന്റെ ജീവിതവും സാക്ഷ്യവും വ്യക്തമാക്കുന്നു. വിശ്വാസവും പ്രവൃത്തിയും തമ്മിൽ അഭേദമായി ബന്ധപ്പെട്ടിരിക്കുന്നു എന്ന ക്രിസ്തീയ ദർശനം പരുമല കൊച്ചുതിരുമേനിയുടെ ജീവിതം തെളിയിക്കുന്നു. മലങ്കരയുടെ പ്രഖ്യാപിത പരിശുദ്ധനും മലയാള നാടിന്റെ സൗരഭ്യവും ഭാരതത്തിന്റെ അദ്ധ്യാത്മിക ചൈതന്യവും പൗരസ്ത്യ ഓർത്തഡോക്സ് അധ്യാത്മികതയുടെ ശുദ്ധമായ മാതൃകയുമായ പരുമല ഗീവർഗീസ് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ മധ്യസ്ഥതയിൽ നമുക്ക് ഏവർക്കും അഭയം പ്രാപിക്കാം. ഈ കാലഘട്ടത്തോട് പരിശുദ്ധന്റെ ജീവിതവും സാക്ഷ്യവും രചനകളും സംവേദിക്കുന്ന ദീപ്തമായ ആശയങ്ങൾ താത്പര്യത്തോടും ഭക്തിയോടും അന്വേഷിച്ചറിയാം.



# കാദീശ്"- ആത്മീയ മധുരിമ നിറച്ച് ഒരു ക്രിസ്തീയ ഭക്തിഗാന ആൽബം

## ജോർജ് തുമ്പയിൽ

ക്രിസ്തീയ ഭക്തിഗാന ശേഖരത്തിലേക്ക് ഒരു മ്യൂസിക്കൽ ആൽബം കൂടി - "കാദീശ്". ഫാ. ഡോ. ബാബു കെ മാത്യു രചിച്ച് ജോസി പുല്ലാട് സംഗീത മൊരുക്കിയ മനോഹരമായ ക്രിസ്തീയ ഭക്തിഗാന ശേഖരമാണ് 'കാദീശ്'. പ. ബാവാ തിരുമേനിയുടെ പരുമല ക്യാൻസർ സെന്ററിന് വേണ്ടിയുള്ള "സഹോ ദരൻ" പ്രോജക്ടിന്റെ ധനശേഖരണാർഥം 15 പ്രശസ്ത ഗായകർ പാടുന്ന ഈ ആൽബത്തിലെ ഓരോ ഗാനത്തിലും ഭക്തിയും വരികളും സംഗീതവും ആലാപ നവും ഇഴചേർന്ന് അവാച്യമായ ആത്മീയ അനുഭൂതി പകരുന്നു. ആലാപന മാധുരിയും ഭാവചാരുതയും ഒരുമിക്കുന്ന വരികളും ശ്ളോമ്മോ ആർട്സ് അവത രിപ്പിക്കുന്ന ഈ ആൽബത്തിലെ ഓരോ ഗാനത്തെയും ശ്രദ്ധേയമാക്കുന്നു.

മലയാളത്തിലെ പ്രശസ്ത ഗായകരായ ശരത് (മ്യൂസിക് ഡയറക്റ്റർ), കെ. ജി. മാർക്കോസ്, ബിജു നാരായണൻ, എലിസബത്ത് രാജു, ശ്രേയ ജയദീപ്, അഫ്സൽ, രമേശ് മുരളി, ബിനു ആന്റണി, ജോയൽ ജോക്കുട്ടൻ, ചിത്ര അരുൺ, ചിപ്പി ജോയ്സ്, രഞ്ജിനി ജോസ്, എലിസബത്ത് ഐപ്പ് എന്നിവരാണ് ആൽബ ത്തിന് ആലാപന മധുരിമ പകരുന്നത്. പ്രശസ്ത സംഗീതജ്ഞരായ വേണു അഞ്ചൽ, യേശുദാസ് ജോർജ്, ലിജോ എബ്രഹാം, സ്റ്റുഡിയോ ഗീതം കൊച്ചി, പോപ്പ് മീഡിയ കൊച്ചി, കെ 7 കൊച്ചി, പാട്ടു പെട്ടി മിക്സ് & മാസ്റ്റർ; അനിൽ അനുരാഗ്, സുരേഷ് വലിയവീടൻ എന്നിവർ പശ്ചാത്തല സംഗീതമൊരുക്കുന്നു.

ജോൺ ജോഷ്വ, ജിനു തര്യൻ, ഫാ. മാത്യു തോമസ് & മേരി മാത്യു (കൊച്ചമ്മ) എന്നിവരാണ് ഗ്രാൻഡ് സ്പോൺസർമാർ. 'കാദീശി'ലെ ഓരോ ഗാനവും അതിലെ വരികളും അത് അണിയിച്ചൊരുക്കിയ സംഗീതവുമെല്ലാം മികച്ചു നിൽക്കുന്നവയും ഭക്തിയിലേക്ക് നയിക്കുന്നതുമാണ്. ഓരോ വാക്കും വരികളും അർത്ഥസമ്പുഷ്ടവുമാണ് .

പ. ബാവാ തിരുമേനിയുടെ ആമുഖത്തോടെ ആരംഭിക്കുന്ന ആൽബത്തിൽ സ്വർഗ്ഗ സനാതന (ശരത്-മ്യൂസിക് ഡയറക്ടർ), അബ്ബാ പിതാവേ (കെ. ജി. മാർക്കോസ്), ആണിപഴുതുള്ള (ചിത്ര അരുൺ), പാവനനായിടുമെൻ (ബിജു നാരായണൻ), ആശ്വാസദായകൻ (എലിസബത്ത് ഐപ്പ്), ദേവാധി ദേവ (ബിനു ആന്റണി), നസ്രായനിൽ (ശ്രേയ ജയദീപ്), കാൽവരി ക്രൂശിലെ (രമേശ് മുരളി), തകരുന്ന മനസ്സുകളിൽ (രഞ്ജിനി ജോസ്), കരുണാമയൻ (അഫ്സൽ), ദൈവമേ നിന്റെ (ചിപ്പി ജോയ്സ്), നിന്നോട് ചൊല്ലുന്നു (ജോയൽ ജോക്കുട്ടൻ), നിൻ രൂപം ദർശിക്കുവാൻ (എലിസബത്ത് ഐപ്പ്) നിൻ ദാനമേ (എലിസബത്ത് രാജു), വർണിച്ചിടാൻ (ബിനു ആന്റണി) എന്നീ ഭക്തി ഗാനങ്ങളാണ് ഉൾക്കൊ ള്ളിച്ചിരിക്കുന്നത് .

പ്രപഞ്ച നാഥനോടുള്ള അവാച്യമായ സ്നേഹവും ബന്ധവും ഓരോ വരികളിലും തുടിച്ചു നിൽക്കുകയാണ് ഈ ആൽബത്തിലെ ഓരോ ഗാനവും.:

1. ആകാശ വിതാനങ്ങളെ സൃഷ്ടിച്ച ദൈവത്തിന്റെ മഹത്വത്തെ വർണിക്കുന്ന ആദ്യ ഗാനത്തിലെ വരികൾ ദൈവത്തിന്റെ ആകാശത്തോളം വലിയ ദയയെയും നാഥന്റെ മഹത്വം ഘോഷിക്കുന്ന സൂര്യനെയും ചന്ദ്രനെയും നക്ഷത്രങ്ങളെ യുമെല്ലാം ചൂണ്ടിക്കാട്ടുന്നു. പ്രത്യാശയുടെ ഗാനം, ലോകമുള്ളിടത്തോളം ഈ പാട്ട് മറന്നുപോകില്ല. (വർണിച്ചിടാൻ)

2. ആണി പഴുതുള്ള കരങ്ങളെ നോക്കി യേശുവിന് മുൻപിൽ ഹൃദയം തുറക്കുന്നു, സ്തോത്ര യാഗങ്ങൾ അർപ്പിക്കുന്നു. നിൻ സ്നേഹമെന്നെ നിൻ സ്വന്തമാക്കി തീർത്തിടുന്നു. നിൻ മുൾമുടി ശിരസും നിൻ നെഞ്ചും വാർന്നൊ ഴുകിയ നിണമെൻ പാപശാപങ്ങളെ ഇല്ലാതാക്കുന്നു. മനസ്സിൽ വിങ്ങൽ അനുഭ വപ്പെടുന്ന അനുഭവം (ആണിപ്പഴുതുള്ള കൈകളെ)

3 പാവനനായിടും എൻ ഇടയൻ
ആടുകളെ തേടും നാഥൻ മാർഗം തെളിച്ചിടുന്നു.
പേര് ചൊല്ലി നിത്യം ചേർത്തിടും താതൻ




ശ്രീ യേശു നായകാ പരിപാലകാ.
നിൻപാത വിട്ടകന്ന ഞാൻ നിൻ സ്നേഹധ്വനി കാതിലെത്തിയതേ എൻ പാപങ്ങൾ തൻ കണ്ണീർതാലവുമായി നിൻ പാദങ്ങളിൽ വന്നണയുന്നു. എല്ലാം നിന്റെ കൃപയാലാണ് എന്നെ എന്നും നടത്തുന്നത് എന്ന കണ്ണീർത്താലവുമായി വരുന്ന പാട്ട്. (പാവനനായിടും എൻ ഇടയൻ)

4 അബ്ബാ പിതാവേ , എന്ന് വിളിക്കാൻ മർത്യരാം ഞങ്ങൾ അയോഗ്യരല്ലോ എന്ന് തുടങ്ങുന്ന ഗാനത്തിൽ ലോക സൃഷ്ടിയും മനുഷ്യ സൃഷ്ടിയും പാപങ്ങ ളാൽ മൃതിയേറ്റ മനുഷ്യനെ വീണ്ടെടുക്കാൻ യേശു ക്രൂശിൽ മരിച്ചതും ഇതിവൃത്തമാകുന്നു. ഹൃദയത്തെ സ്പർശിക്കുന്ന ഗാനം. (അബ്ബാ പിതാവേ)

5 ശാപങ്ങൾ നീക്കിയ നാഥൻ എന്നെ ചേർത്ത് നിർത്തുന്നു. പുതുജീവ നേകുന്നു, സൂര്യകാന്ത ശോഭയോടെ വിണ്ണിൽ ശോഭ പടർത്തി മേഘത്തേരിൽ വീണ്ടും വരുന്നു. അവന്റെ ദയ, കൃപ, വിനയം, എളിമ ഇതു പോലെയുള്ള മനുഷ്യൻ ഭാഗ്യവാൻ, അവന് എന്നും ദൈവത്തിന്റെ രക്ഷയുണ്ട് എന്ന അർഥം വരുന്നു. (കരുണാമയനേശു മഹേശൻ)

6 നസ്രായനേശുവിൽ കണ്ടു ഞാൻ നിർവ്യാജ നിസ്തുല സ്നേഹം , കദന ങ്ങളാൽ കരൾ തേങ്ങിടുന്നവർക്ക് സ്നേഹത്തിന് തണലൊരുക്കുന്ന നസ്രായൻ. വളരെ അർത്ഥമുള്ള പാട്ട്. (നസ്രായനേശുവിൽ കണ്ടു)

7 തകരുന്ന മനസുകളിൽ തഴുകും കുളിർ കാറ്റും മുൾ ചെടിയിലെ പനിനീർ പൂവും ഫല വൃക്ഷങ്ങളും കരകവിയും നദിയുമെല്ലാം സകലാധിപന്റെ പരിപാല നത്താൽ വിസ്മയമാകുന്നു. (തകരുന്ന മനസുകളിൽ തഴുകും)

8 അന്യോന്യം സ്നേഹിപ്പാൻ ശിഷ്യരോട് അരുളിയ നാഥൻ ശത്രുവിനോട് ക്ഷമിക്കാൻ പറഞ്ഞവൻ. പാപികൾക്ക് തിരു രക്തമേകി ശാപമോക്ഷമേകിയവൻ ദീപമ യെന്നരികിൽ വചനത്താൽ സാമീപ്യമേകുന്നു. (ദേവാധിദേവാ നിൻ)

9 ആശ്വാസ ദായകൻ യേശുവില്ലാതെ ആശ്വസിക്കാൻ ഇഹത്തിൽ മറ്റൊ ന്നുമില്ല. നിൻ നിണത്താലെൻ ജീവനെ നേടി, മുൾകിരീടത്താൽ എൻ പാപശര ങ്ങൾ ഏറ്റുവാങ്ങി, കാൽ കരങ്ങളിൽ ആണികൾ ഏറ്റിടാൻ എൻ പാപങ്ങളല്ലോ കാരണം. എല്ലാവർക്കും സന്തോഷവും സമാധാനവും ആയുസും തന്ന് പരിപാ ലിക്കുന്ന ദൈവത്തിനായുള്ള ഗാനം. (ആശ്വാസ ദായകൻ യേശുവില്ലാതെ)

10 നിൻ രൂപം ദർശിക്കുവാൻ, നിൻ കരം സ്പർശിക്കുവാൻ, നിൻ നാമം ധ്യാനിക്കുവാൻ അധരങ്ങളാൽ സ്തുതിയേകുവാൻ വന്നെന്നിൽ വസിക്കണെ,

നിന്നാത്മാവിൽ പുതുക്കണേ , സദ് ഫലങ്ങളേകണേ എന്ന പ്രാർത്ഥനയാണീ ഗാനം. അതിരാവിലെ മനോഹരമായി പാടുവാൻ ഒരുക്കിയ ഗാനം. (നിൻ രൂപം ദർശിക്കുവാൻ)

11. എനിക്ക് ജീവനെ നല്കാൻ ബലിയായവൻ, ബലിപീഠത്തിൽ ശരീരവും രക്തവുമായി സ്വയം പകർന്നേകി മനുഷ്യന് ജീവൻ നൽകിയവൻ, പാവന മായൊരു ഹൃദയത്താൽ അവനായി ഭവനം പണിയുക, വചനത്താൽ സാക്ഷി കളാകുക. പാപികളായ നമ്മുടെ പാപങ്ങൾക്ക് വേണ്ടി കുരിശിൽ മരിച്ച ദൈവമേ, ഞങ്ങളെല്ലാവർക്കും വേണ്ടി പ്രാർത്ഥിക്കേണമേ എന്ന് മനോഹരമായി പാടുന്ന ഗാനം. (സർഗസനാതന )

12. ദൈവമേ നിൻ ദയയാൽ എന്നിൽ അനുഗ്രഹം ചൊരിയണമേ , നിൻ കരുണയിൽ എൻ പാപങ്ങൾ മായ്ക്കണമേ, നിൻ സോപ്പായാൽ എന്നെ കഴു കുക, നിൻ സ്തുതികളുയരുമ്പോൾ എൻ നാവുകൾ അശുദ്ധി വിട്ടൊഴിയട്ടെ , നിൻ മുന്നിൽ വീഴ്ത്തുന്ന കണ്ണീർ യാഗങ്ങളെക്കാൾ ശ്രേഷ്ഠമല്ലോ. സങ്കീർത്തന വരികളാൽ മനോഹരമായ ഗാനം. (ദൈവമേ നിൻ ദയയിൻ)

13. യേശു ചൊല്ലുന്നു ശുദ്ധമാകുക, എന്റെ ആത്മാവിനെ സ്വന്തമാക്കി നിൻ മനം നിർമ്മലമാക്കുക, നിന്റെ അധരങ്ങൾ നല്ലത് പറയട്ടെ, ദുഷ്കർമങ്ങളിൽ നിന്ന് നീ അകന്നിരിക്കുക. മനമിടറും കണ്ണീർ തിരുമുൽകാഴ്ചകൾ പോലെ ഓരോ പ്രഭാതത്തിലും ഞാൻ അർപ്പിക്കുന്നു. പരിശുദ്ധാത്മാവിന്റെ അഭിഷേകം നിറയുന്ന അനുഭവം. (നിന്നോട് ചൊല്ലുന്നു ശുദ്ധമാക)

14 ജീവനിന്നുറവയാൽ സ്വർഗ്ഗാധിനാഥൻ ദിവസവും നടത്തിടും , മനമേ നുറുങ്ങേണ്ട, നീ കർത്തനിൽ അലിഞ്ഞിടൂ കരുതിടുമവൻ സ്നേഹം നിറ കൈകളാൽ. സ്വർഗീയ നൽവരങ്ങളുതിർപ്പാൻ നൂറുമേനി വിളവിനായി ഹൃദയ നിലങ്ങളൊരുക്കാം. (നിൻ ദാനമേ)

15. കാൽവരി ക്രൂശിലെ സ്നേഹമതല്ലോ നിർവ്യാജ സ്നേഹം, കാരിരുമ്പാ ണിയിൽ ക്രൂശിതനായവൻ ഭൂമിയിലെ ദുരിതങ്ങളിൽ കലുഷിത നിമിഷങ്ങളിൽ കൃപാ വരങ്ങളേകും. മനസിനെ തൊടുന്ന പാട്ട് . വളരെ അർത്ഥമുള്ള ഗാനം. (കാൽവരി ക്രൂശിലെ)

ഫാ. ഡോ. ബാബു കെ മാത്യു 'കാദീശ്' എന്ന ഭക്തി ഗാന ആൽബത്തെ കുറിച്ച് മനസ് തുറക്കുന്നു :

'കാദീശ്' എന്ന ഭക്തിഗാന ആൽബത്തിൽ പതിനഞ്ചു ഗാനങ്ങളാണുള്ളത്, 'കാദീശ്' കൂടാതെ മൂന്ന് ആൽബങ്ങൾ കൂടി ഇതിന് മുൻപ് അച്ചന്റേതായി പുറത്തിറങ്ങിയിരുന്നു. ഏറെ ശ്രദ്ധേയമായ മറ്റ് ആൽബങ്ങൾ: അത്താണി, ആരാധ്യൻ, ആശിഷമാരി. ഈ ആൽബം ഒരുക്കിയിരിക്കുന്നത് പരുമല കാൻ സർ സെന്ററിനുവേണ്ടിയുള്ള പ. ബാവ തിരുമേനിയുടെ 'സഹോദരൻ' പ്രൊജ ക്റ്റിന്റെ ധനശേഖരണാർത്ഥമാണ് . പരുമല കാൻസർ സെൻററിൽ എത്തുന്ന കാൻസർ രോഗികൾക്കുള്ള കൈത്താങ്ങ് എന്ന നിലയിൽ ഈ ആൽബ ത്തിന്റെ എല്ലാ വരുമാനവും ഉപയോഗിക്കുവാൻ തുടക്കത്തിലേ തീരുമാനിച്ചു. ആ തീരുമാനത്തിൽ, സഹപാഠിയും ഉറ്റ സുഹൃത്തുമായ ബസേലിയോസ്സ് മാർത്തോമാ മാത്യൂസ് തൃതീയൻ ബാവ തിരുമേനിയുടെ ആശിർവാദത്തോടും താൽപ്പര്യത്തോടും കൂടിയാണ് ഈ ആൽബത്തിന്റെ പ്രവർത്തനങ്ങൾ.

പ. ബാവാ തിരുമേനിയുമായി അനേക വർഷങ്ങളുടെ ബന്ധം ഉണ്ട്. 1973-ൽ അദ്ദേഹം കോട്ടയം വൈദിക സെമിനാരിയിൽ വിദ്യാർത്ഥി ആയിരിക്കെ അതേ ക്ലാസ്സിൽ പഠനം തുടങ്ങി. എം. എ. മത്തായി (പ. ബാവാ) എന്നായിരുന്നു അദ്ദേഹത്തിന്റെ പേര്. 1973-1977 വരെ നീണ്ട നാലു വർഷക്കാലം സഹപാ ഠികൾ ആയിരുന്നു. ചെടിക്ക് വെള്ളം ഒഴിക്കുക, ബാത് റൂം വൃത്തിയാക്കുക, വോളിബോൾ കളിക്കുക തുടങ്ങി എല്ലാ കാര്യങ്ങളിലും എപ്പോഴും ഒരുമിച്ചു ണ്ടായിരുന്നു. അങ്ങനെ നീണ്ട നാലു വർഷക്കാലം ചിരിച്ചും കളിച്ചും ഒരുമിച്ച് പ്രാർത്ഥിച്ചും എഴുതിയും പാടിയും ഞങ്ങൾ ചിലവഴിച്ച മധുരിക്കുന്ന ഓർമ്മകൾ ഇന്നും മനസിലുണ്ട്.

അദ്ദേഹവുമായി ഒരുമിച്ചായിരുന്ന നാലു വർഷങ്ങൾ അസുലഭ ഭാഗ്യനിമി ഷങ്ങളായി കരുതുകയാണ്. ക്ലാസ്സിൽ പതിനഞ്ച് പേരുണ്ടായിരുന്നു. ആ പതിനഞ്ചു പേരിൽ ഏറ്റവും പഠിക്കുവാൻ സമർത്ഥൻ എം. എ. മത്തായി ആയി രുന്നു. എന്നാൽ പരീക്ഷ അടുക്കുമ്പോൾ ആറു പേർ ഒരുമിച്ചു കൂടിയിരുന്ന് പഠിക്കുന്നതായിരുന്നു രീതി. ഇങ്ങനെ ഗ്രൂപ്പ് ആയി പഠിച്ച് എല്ലാവർക്കും നല്ല മാർക്ക് നേടാൻ കഴിഞ്ഞത് എം. എ. മത്തായിയുടെ ശ്രമഫലമായിട്ടാണ്. അദ്ദേഹം പഠിക്കുവാൻ സമർത്ഥനായതുകൊണ്ട് ആ ചെറിയ ഗ്രൂപ്പുമായി അദ്ദേഹത്തിന് അറിയാവുന്ന പുതിയ പുതിയ അറിവുകൾ പങ്കു വെക്കുമാ യിരുന്നു. അദ്ദേഹത്തിന്റെ വാത്സല്യമാതാവ് മറിയാമ്മ അന്ത്രയോസ് ശനിയാ ഴ്ചകളിൽ മകനെ കാണുവാൻ വാഴൂരിൽ നിന്ന് സെമിനാരിയിൽ വരുമ്പോൾ അച്ചപ്പം, കുഴലപ്പം തുടങ്ങി പലഹാരങ്ങൾ കൊണ്ടുവരുമായിരുന്നു. ആ പഴയ ഓർമ്മകൾ മറക്കുവാൻ സാധിക്കുന്നില്ല.

എം. എ. മത്തായിയുടെ പിതാവ് അകാലത്തിൽ മരിച്ചുപോയതുകൊണ്ട് അമ്മച്ചിയുടെ ദുഃഖങ്ങൾ മറക്കുന്നത് സെമിനാരിയിൽ വന്ന് ഞങ്ങളേ കാണു മ്പോൾ ആണ് എന്ന് പറയുമായിരുന്നു. ഈ പശ്ചാത്തലത്തിൽ എം. എ. മത്താ യിയോട് പ്രത്യേക സ്നേഹവും വാത്സല്യവും തോന്നിയിട്ടുണ്ട്. അപ്രകാരം ഉള്ള ഒരു ആത്മബന്ധം ഞങ്ങൾക്കെല്ലാം ഉണ്ടായിട്ടുണ്ട്. ഇപ്പോഴും ആ ആത്മ ബന്ധം മറക്കാതെ ബാവ തിരുമേനിയും അമൂല്യമായി സൂക്ഷിക്കുന്നു.

ഈ മ്യൂസിക് ആൽബത്തിന്റെ റിലീസ് ഒക്ടോബർ 21, 4 മണിക്ക് പ. കാതോ ലിക്കാ ബാവാ, സെന്റ് സ്റ്റീഫൻസ് ഓർത്തഡോക്സ് പള്ളിയിൽ.

# വിവാഹ സഹായ വിതരണം ഒക്ടോബർ 30 ന് പരുമലയിൽ

കോട്ടയം:- മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ വിവാഹസഹായ പദ്ധതിയുടെ ഭാഗമായി ജാതി മത ഭേദമന്യേ നിർധനരായ യുവതീയുവാക്ക ൾക്കുള്ള സഹായ വിതരണം 2023 ഒക്ടോബർ 30 തിങ്കളാഴ്ച ഉച്ചകഴിഞ്ഞ് 2.30-ന് പരുമല സെമിനാരിയിൽ വച്ച് നടത്തുവാൻ വിവാഹ സഹായ സമിതി യോഗം തീരുമാനിച്ചു.

ദേവലോകം കാതോലിക്കേറ്റ് അരമനയിൽ ചേർന്ന യോഗത്തിൽ സമിതി പ്രസിഡന്റ് യൂഹാനോൻ മാർ പോളിക്കാർപ്പോസ് മെത്രാപ്പോലീത്താ അധ്യ ക്ഷത വഹിച്ചു. ഫാ.ഡോ തോമസ് വർഗീസ് അമയിൽ, അഡ്വ. ബിജു ഉമ്മൻ, എ. കെ. ജോസഫ്, ഫാ. ജോസഫ് സാമുവേൽ തറയിൽ, ഫാ. ഡോ. ഗീവർഗീസ് വെട്ടിക്കുന്നേൽ, സാമുവേൽ തോമസ്, ജോൺ. കെ. മാത്യു, ഷൈൻ കോശി, കുര്യൻ ഏബ്രഹാം, അഡ്വ. സജി ജോർജ് ചൊവ്വള്ളൂർ എന്നിവർ പ്രസംഗിച്ചു.

വിവാഹ സഹായ വിതരണ ഉദ്ഘാടനം പരിശുദ്ധ ബസേലിയോസ് മാർ ത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ നിർവ്വഹിക്കും.വിവാഹ സമിതി പ്രസിഡന്റ് യൂഹാനോൻ മാർ പോളിക്കാർപ്പോസ് മെത്രാപ്പോലീത്താ യുടെ അധ്യക്ഷതയിൽ ചേരുന്ന സമ്മേളനം ആരോഗ്യ വകുപ്പ് മന്ത്രി വീണാ ജോർജ് ഉദ്ഘാടനം ചെയ്യും. വൈദികട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, അൽമായ ട്രസ്റ്റി റോണി വർഗീസ് ഏബ്രഹാം അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ എന്നിവർ പ്രസംഗിക്കും.



ധനസഹായത്തിനുള്ള അറിയിപ്പ് ലഭിച്ചവർ വികാരിയുടെ സാക്ഷ്യപത്രവും വിവാഹ സർട്ടിഫിക്കറ്റിന്റെ കോപ്പിയും സഹിതം ഒക്ടോബർ 30 ഉച്ചകഴിഞ്ഞ് 1.30-ന് പരുമല സെമിനാരിയിൽ എത്തിച്ചേരണമെന്ന് കൺവീനർ എ. കെ. ജോസഫ് അറിയിച്ചു.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




വചനതീർത്ഥം



# “മനുഷ്യരാൽ അസാദ്ധ്യമായതു ദൈവത്താൽ സാദ്ധ്യമാകുന്നു”

## സ്ലീബാപെരുന്നാളിനു ശേഷം ആറാം ഞായർ. വി. ലൂക്കോസ് 18: 18–27

**ഫിലിപ്പോസ് റമ്പാൻ**

**(ജ്യോതിസ് ആശ്രമം, അബു റോഡ്, രാജസ്ഥാൻ)**

യേശുതമ്പുരാന്റെ പരസ്യശുശ്രൂഷ വേളയിൽ ചില വ്യക്തികളുമായി സംവാദങ്ങൾ നടന്നിട്ടുണ്ട്. അതിൽ ഒരു സംവാദം ആണ് നമുക്ക് ഈ വേദഭാഗത്ത് കാണുവാൻ കഴിയുന്നത്. വി. മത്തായിയുടെ സുവിശേഷത്തിലും (വി. മത്തായി 19:16–30), വി. മർക്കോസിന്റെ സുവിശേഷത്തിലും (വി. മർക്കോസ് 10: 17–31) ഒരു ധനികനായ യുവാവ് എന്നു പറയുമ്പോൾ വി. ലൂക്കോസിന്റെ സുവിശേഷത്തിൽ ഒരു പ്രമാണി, ഒരു യഹൂദനേതാവ് എന്നാണ് പറയുന്നത്. ഈ പ്രമാണിയായ യുവാവ് നിത്യജീവൻ അവകാശിപ്പാൻ എന്തു ചെയ്യണമെന്നു ചോദിക്കുന്നു. ന്യായപ്രമാണം വള്ളിപുള്ളി വ്യത്യാസം കൂടാതെ പാലിച്ചിരുന്നതിനാൽ താൻ നിത്യജീവനു അവകാശിയായിരുന്നു എന്നാണ് അവൻ അവനെക്കുറിച്ചു തന്നെ ചിന്തിച്ചിരുന്നത്. “നല്ല ഗുരോ ഞാൻ നിത്യജീവൻ അവകാശമാക്കേണ്ടതിനു എന്തു ചെയ്യണം. യേശുതമ്പുരാൻ അവനു കൊടുത്ത മറുപടി” എന്നെ നല്ലവൻ എന്നു പറയുന്നതു എന്ത്? ദൈവം ഒരുവനല്ലാതെ നല്ലവൻ ഇല്ല എന്നു പറഞ്ഞിട്ട് നിത്യജീവൻ അവകാശിക്കുന്നതിന്റെ പ്രഥമപടി ന്യായപ്രമാണ കല്പനകൾ പാലിക്കുക എന്നതാണ് എന്നു യേശു മറുപടി കൊടുക്കുന്നു. ഇവിടെ യേശുതമ്പുരാൻ നിത്യജീവൻ അവകാശമാക്കണമെങ്കിൽ എങ്ങനെ ജീവിക്കണമെന്നു വ്യക്തമാക്കുന്നു.

**ധനത്തിന്റെ ബന്ധനത്തിൽ നിന്നുള്ള മോചനം നിത്യജീവൻ പ്രാപിക്കാൻ ആവശ്യമാണ്**

നീ ന്യായപ്രമാണം അനുഷ്ഠിക്കണമെന്ന് യേശുതമ്പുരാൻ പറയുമ്പോൾ ഇവ എല്ലാം എന്റെ പൈതൽപ്രായം മുതലേ ഞാൻ അനുഷ്ഠിക്കുന്നവനാണെന്ന് അവൻ പറയുന്നു. യേശുതമ്പുരാൻ ഇതിനു കൊടുക്കുന്ന മറുപടി, എന്നാൽ നിനക്ക് ഒരു കുറവുണ്ട് നിനക്കുള്ളതെല്ലാം വിറ്റ് ദരിദ്രർക്ക് കൊടുക്കുക, എന്നാൽ സ്വർഗ്ഗത്തിൽ നിനക്കു നിക്ഷേപം ഉണ്ടാകും. പിന്നെ വന്നു എന്നെ അനുഗമിക്കുക. അവനുള്ളതെല്ലാം ദൈവത്തോടും മനുഷ്യനോടുമുള്ള സ്നേഹത്തെപ്രതി ഉപേക്ഷിപ്പാൻ മനസ്സുണ്ടോ എന്നു ചോദിക്കുന്നു. അവനെ സംബന്ധിച്ച് ഏറ്റവും വലിയ കുറവ് എന്നു പറഞ്ഞിരുന്നത് ധനത്തിന്റെ ബന്ധനം ആയിരുന്നു. അതുകൊണ്ട്, ഉള്ളതെല്ലാം വിറ്റ് ദാനധർമ്മം നടത്തുവാനും, പിന്നീടു വന്നു യേശുവിനെ അനുഗമിക്കുവാനും ആവശ്യപ്പെടുന്നു. ധനത്തിന്റെ ബന്ധനത്തിൽ നിന്നുള്ള മോചനം ലഭിക്കാതെ ദൈവവുമായുള്ള ബന്ധം സ്ഥാപിക്കുവാൻ സാധിക്കുകയില്ല. ധനത്തിന്റെ ബന്ധനം നീങ്ങി ദൈവവുമായുള്ള യഥാർത്ഥ ബന്ധത്തിലേക്കു വന്നാൽ യേശുവിനെ അനുഗമിക്കുക എന്നത് ബുദ്ധിമുട്ടുള്ള സംഗതി ആയിരിക്കുകയില്ല.

എന്നാൽ ഈ ഒരു നിർദ്ദേശം ഉൾക്കൊള്ളുവാൻ ധനികനായ ആ വ്യക്തിക്കു സാധിച്ചില്ല. “അവൻ എത്രയും ധനവാനാകകൊണ്ട് ഇതു കേട്ടിട്ട് അതിദുഃഖിതനായി തീർന്നു.” ഇതു കണ്ടു യേശുതമ്പുരാൻ പറയുന്നത് ധനത്തിന്റെ ബന്ധനത്തിലായ ധനവാൻ ദൈവരാജ്യത്തിൽ പ്രവേശിക്കുന്നത് ഒട്ടകം സൂചിക്കുഴയിൽ കൂടി കടക്കുന്നതുപോലെ യാണ്. ഇത് ഏറ്റവും ദുഷ്ക്കരമായ കാര്യം എന്നു നമുക്കു തോന്നാമെങ്കിലും ദൈവത്തിന്റെ അടുക്കൽ അതിനു പരിഹാരം ഉണ്ട് എന്ന് യേശു പറയുന്നു. “മനുഷ്യരാൽ അസാദ്ധ്യമായതു ദൈവത്താൽ സാദ്ധ്യമാകുന്നു (വി. ലൂക്കോസ് 18:27). ദൈവപ്രവർത്തനത്തിനു സമർപ്പിച്ചാൽ ഏതു ബന്ധനവും തടസ്സവും ഒഴിവാകും. അങ്ങനെ സമർപ്പിച്ചവർക്ക് യേശു വാഗ്ദാനം ചെയ്യുന്നത് ഭാഗ്യവസ്ഥയായ നിത്യജീവൻ ആണ്. ഈ ഭാഗ്യഅവസ്ഥയിലേക്കു പ്രവേശിക്കുവാൻ ധനത്തോടുള്ള അമിതമായ ബന്ധത്തിൽ നിന്നു നാം അകന്നു നിൽക്കണം. ദൈവത്തെക്കാൾ ധനത്തെ സ്നേഹിക്കുന്നവന് ദൈവരാജ്യത്തിൽ പ്രവേശിക്കുവാൻ സാധിക്കില്ല. ദൈവത്തിൽ നിന്നു ഒരുവനെ അകറ്റുന്ന സമ്പത്തിൽ നിന്ന് മോചനം പ്രാപിക്കാതെ രക്ഷപ്രാപിപ്പാൻ ആർക്കും സാദ്ധ്യമല്ല.

**ദൈവത്തിനു ഒരു കാര്യവും അസാദ്ധ്യമല്ല എന്നുള്ള വിശ്വാസം നിത്യജീവൻ പ്രാപിക്കാൻ ആവശ്യമാണ്**

ധനികനായ യുവാവ് യേശുതമ്പുരാന്റെ മറുപടി കേട്ടിട്ട് ദുഃഖിതനായി തിരികെ പോകുന്നു. യേശു ഇവനെ കണ്ടുകൊണ്ട് സമ്പത്തുള്ളവൻ ദൈവരാജ്യത്തിൽ കടക്കുന്നതു എത്ര പ്രയാസം എന്നു പറയുമ്പോൾ ഇതു കേട്ടവർ രക്ഷിക്കപ്പെടുവാൻ ആർക്കു കഴിയും എന്നു പറയുന്നു. എന്നാൽ യേശുതമ്പുരാൻ ഇതിനു കൊടുക്കുന്ന മറുപടിയാണ്, “മനുഷ്യരാൽ അസാദ്ധ്യമായതു ദൈവത്താൽ സാദ്ധ്യമാകുന്നു (വി. ലൂക്കോസ് 18:27). ദൈവത്തിനു ഒരു കാര്യവും അസാദ്ധ്യമല്ല എന്നുള്ള വിശ്വാസമാണ് രക്ഷപ്രാപിക്കാനുള്ള അടുത്ത മാർഗ്ഗം. ആർക്കും രക്ഷപ്രാപിക്കുവാൻ കഴിയുകയില്ലേ? എന്ന ചോദ്യത്തിന് യേശു മറുപടി പറഞ്ഞത് “ദൈവത്തിനു അസാദ്ധ്യമായത് ഒന്നുമില്ല.” യേശുതമ്പുരാൻ ഒരു സത്യം തുറന്നു കാട്ടുന്നു. ദൈവത്തിന്റെ പ്രവൃത്തിയിലാണ് ധനവാനും ദരിദ്രനും രക്ഷപ്രാപിക്കുക. കാരണം രക്ഷിക്കുക എന്നത് ദൈവത്തിന്റെ പ്രവൃത്തിയാണ്. മനുഷ്യർക്ക് അസാദ്ധ്യമായത് ദൈവത്തിനു സാദ്ധ്യമാണ്. ആർക്കും രക്ഷ നേടികൊടുക്കുവാൻ സമ്പത്തിനു സാധിക്കുകയില്ല. പക്ഷേ ശിഷ്യത്വത്തിനു സാധിക്കും.

പലപ്പോഴും ഇന്നു മനുഷ്യൻ ദൈവത്തിൽ തന്റെ ആശ്രയം വയ്ക്കേണ്ടതിനു പകരം മറ്റു പലതിനെയും ആശ്രയിക്കുന്നതു കാണാൻ കഴിയും. ദൈവത്തെക്കാൾ കൂടുതലായി മനുഷ്യനെയോ സമ്പത്തിനെയോ സ്നേഹിക്കുകയും അവയിൽ ആശ്രയിക്കുകയും ചെയ്യുവാൻ പാടില്ല. നമുക്കുള്ള സർവ്വവും നമ്മുടെ ധനവും ആരോഗ്യവും എല്ലാം തന്നെ ദൈവത്തിൽ നിന്നു ദാനമായി നാം പ്രാപിച്ചിട്ടുള്ളവയാണ്. ദൈവ ഇഷ്ടത്തിനു നമ്മെത്തന്നെ പ്രതിഷ്ഠിച്ചു സർവ്വവും കർത്താവിന്റെ നിയന്ത്രണത്തിനു വിട്ടുകൊടുത്തുകൊണ്ടുള്ള ജീവിതമാണ് ദൈവം നമ്മിൽ നിന്നു ആഗ്രഹിക്കുകയും ആവശ്യപ്പെടുകയും ചെയ്യുന്നത്. ഈ രീതിയിലുള്ള ഒരു ജീവിതരീതി മാനുഷിക രീതിയിൽ അല്ലെങ്കിൽ ലോകപ്രകാരം അസാദ്ധ്യമെന്നു നമുക്കു തോന്നാമെങ്കിലും ദൈവത്താൽ സാദ്ധ്യമാകുന്നു. ലോകത്തിൽ നിന്നു വേർപെട്ടു ക്രിസ്തുവിനോടുകൂടി ജീവിക്കണമെന്ന് ആഗ്രഹിക്കുന്നവർ സ്വന്തശക്തിയിൽ ആശ്രയിക്കാതെ, ദൈവത്തിങ്കലേക്കു മാത്രം ശ്രദ്ധ കേന്ദ്രീകരിച്ചുകൊണ്ട് ദൈവത്താൽ എല്ലാം സാദ്ധ്യമാകുന്നു എന്നു വിശ്വാസത്തോടുകൂടി ദൈവകൃപയിൽ ആശ്രയിച്ചു നമുക്ക് ജീവിക്കുവാൻ കഴിയണം.

യേശുവിനെ അനുഗമിക്കുന്നവർ നിത്യജീവൻ പ്രാപിക്കുവാനായി ധനത്തോടുള്ള അമിത ബന്ധനത്തിൽ നിന്നു മോചനം പ്രാപിക്കണം. കൂടാതെ ദൈവത്താൽ എല്ലാം സാദ്ധ്യമായിത്തീരും എന്നുള്ള വിശ്വാസവും ഉണ്ടായിരിക്കണം. എങ്കിൽ മാത്രമേ നമുക്ക് അവനെ അനുഗമിക്കുവാൻ സാധിക്കുകയുള്ളൂ. ക്രിസ്തുവിനെ നാം അനുഗമിക്കേണ്ടത് കുരിശെടുത്തുകൊണ്ടായിരിക്കണമെന്നും പറയുന്നു. കൂടാതെ കല്പനകൾ ആചരിക്കുക, ധനത്തെ ഉപേക്ഷിക്കുക, ക്രിസ്തുവിനുവേണ്ടി കഷ്ടതകൾ അനുഭവിക്കുവാൻ തയ്യാറാവുക. അപ്പോൾ മാത്രമേ നമുക്ക് ദൈവരാജ്യത്തിലേക്കുള്ള പ്രവേശനത്തിനു യോഗ്യരായി തീരുകയുള്ളൂ. നമ്മുടെ ഈ ലോകജീവിതം നമ്മെ നിത്യജീവനു അവകാശികളാക്കി തീർക്കട്ടെ. ◆



# "Unburdened Soul: The Follower of Christ"

## (Sixth Sunday after the Feast of Holy Cross)

## Luke 18:18-27

Fr. Geevarghese Thomas

The universal "call to follow" Jesus Christ, is the privilege and sanguine hope for the creation to inherit the eternal life. But this calling demands the practice of unburdening one's soul, which means self-emptying oneself from all deceiving things or relations pertaining to the material and temporal world, so as to grow more in Agape and self-emptying likeness of Christ. In this Gospel portion, the ruler was a rich man. It is interesting to note that he enquired about inheriting the eternal life. But Lord Jesus Christ doesn't use any specific words about eternal life, rather gives him a direction for how to make treasures in heaven and to follow Jesus Christ. It infers that the inheritance of Eternal Life is effected in following Jesus Christ. It was the same privileged call offered to the disciples, "follow me", but the rich ruler was heavy hearted by the imperatives of following Jesus Christ, by being burdened by the riches of the world.

**Reflections**

**1. Christian Life aims to be free from the burdens of this world.**

One of the famous sayings of Buddha is, "attachment is the root cause of suffering." In Christianity, this suffering can be understood majorly in two dimensions. First, the suffering for the manifestation of God's glory, in being attached to the love of God. Second, the suffering due to the attachment to ungodly things/relations. In spirituality, the victory over "body" is essential. Because, the mind works as the directive force in fulfilling the desires of flesh and soul. And commonly, body is the sole entity which bears or discharges the actions for the desired results of flesh as well as spirit. For example, even if you experience a divine stillness while meditating, it is with the necessary coordination of the body remaining in a tranquilled posture, free from other executions. Therefore while sojourning in this world through the chariot of body, the mind must discern the desires of the flesh and the soul. In other words, the attachments made by one should enhance the freedom of one's soul to potentially inherit the eternal life.

Also, it is when the soul remains detached from the pursuit of deceiving things, the ontology of the creation succeeds in resembling God's will. For instance, the desire of knowledge was pursued in action by Adam and Eve, after being inspired by the deception of the evil. Their created naked soul or the purest identity was altered by the misused freewill. The innate soul or the consciousness must refrain from the deceiving attachments. On the contrary, the "created image of God" chose to resemble evil will, instead of God's will. And in the fullness of time, God Himself took the form of "body" which manifested then as a sign of resembling evil will. And God being unblemished in the body form, gifted the humankind with Christian discipleship, to resemble the will of God perfectly in their body form (life on earth). This discipleship is offered to us and fulfilled, in following Lord Jesus Christ with an unburdened soul.

This eschatological season of the Holy Church, reminds the faithful to be free from the sinful burdens and attachments. The Holy Confession is not just about confessing our sins to the priest of God. This sacrament is not limited to that particular time and space. Instead, it should be an extension and manifestation of a humble life through emptying ourselves and refraining from further deceiving powers, and ultimately growing in the potential of eternal life. The transit to eternity through departing from the body, must be resembling God's will or pleasing to Him, must be worthy, must be holy and must be in itself a Gospel to those remaining here. This is what the priest recites for the congregation in the *Husoyo* (prayer of absolution) of the Holy *Qurbana*- "Make us worthy of that good end which awaits the men of peace. Of Thy bounty give us freely the fullness of life which befits a Christian, worthy and pleasing and acceptable to Thy Godhead. Make us-all worthy of a good and holy end."

**Conclusion**

The riches of our life must make us attached to the love of God. Be it our talents, money, health, relationships or anything else; it should ultimately lead us in Christian perfection through envisaging and fulfilling the call of discipleship. And all above the soul must be free from the unworthy burdens or riches of this world. May God bless us.

---

ഡൽഹി സെന്റ് സ്റ്റീഫൻസ് കോളേജ് മൂന്നാം വർഷ സെനറ്റ് മെമ്പറായി ആൽവിൻസ് കെ വിൽസൺ തിരഞ്ഞെടുക്കപ്പെട്ടു. കുന്നംകുളം ഭദ്രാസനത്തിലെ അടുപ്പുട്ടി സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി ഇടവകാംഗവും കൂത്തൂർ വിൽസൺ കെ കൊച്ചുവിന്റെയും അനുമോളുടെയും മകനുമാണ്. 2018 സൺഡേസ്കൂൾ സഹപാഠ്യ മത്സരത്തിലെ വാഗ്മി തിലകം ആയിരുന്നു.



തൃശ്ശൂരിൽ നടന്ന കേരള സ്റ്റേറ്റ് മെൻ ആൻഡ് വുമൺ ക്ലാസിക് ബെഞ്ച് പ്രസ്സ് ചാമ്പ്യൻഷിപ്പിൽ കോട്ടയം ജില്ലയ്ക്കായി മത്സരിച്ച സോളമൻ തോമസ് ഒന്നാം സ്ഥാനം കരസ്ഥമാക്കി. മാസ്റ്റേഴ്സ് 2, 93 കിലോ വിഭാഗത്തിലാണ് മത്സരിച്ചത്. കോട്ടയം സെൻട്രൽ ഭദ്രാസനത്തിലെ ചെറിയപള്ളി മഹാഇടവക അംഗമാണ്.



Article

# The blind spot

## Rincy

Reflection on the holy Gospel reading (St. Luke 18: 18-27) for the sixth Sunday after the feast of the Holy Cross.

"Good Teacher, what shall I do to inherit eternal life?" asked a rich young ruler, to which Jesus replied-"Why do you call Me good? No one is good but One, that is, God." (v.18,19). Non-Christians cite this verse to teach that Jesus is not God since Christ Himself is prohibiting the young man to address Him as 'good' when alone God is good. A closer scrutiny of the passage reveals Jesus Christ engaging in a dialogue with the ruler with a simple follow-up question to divulge his inner thoughts. As a committed Jew who knew his Scriptures well, the ruler wouldn't have missed Isaiah's prophecy of the times when the Lord comes to save-, "the blind shall see, the deaf shall hear, the lame shall leap and the dumb sing" (Isaiah 35:5). This rich young ruler would have witnessed the healing ministry of Christ which indeed fulfilled the prophecy, yet he was hesitant to accept Christ as the Lord. Probably the ruler thought to initiate the conversation with a 'safe' salutation that could get Jesus's attention/not disrespect Him and at the same time wouldn't affect his public standing with the Pharisees. For many including the 'I am spiritual but not religious', Jesus is like one of the zen teachers from the east, a teacher who shared valuable moral teachings but one need not be accorded our worship. By His follow-up question, Jesus wanted the young ruler to understand the full implications of his address- by crediting the title of 'Good Teacher', the young ruler was indicating that Christ is God since only God is perfectly good.

Jesus then focuses on the ruler's question on the pathway to eternal life and lists the adherence of some of Ten Commandments: 'Do not commit adultery,' (the seventh commandment) 'Do not murder,' (sixth commandment) 'Do not steal,' (eighth commandment) 'Do not bear false witness,' (ninth commandment) 'Honor your father and your mother.'(sixth commandment).

The young ruler promptly responded that he has followed all these commandments from his youth. Surprisingly, the man didn't ask Jesus why He didn't question him about other commandments that dealt with his relationship with God and covetousness. Maybe his conscience knew very well that his loyalty and worship was due to the money. The Lord reveals this blind spot and tells him 3 things that the ruler should do- 1) Sell his possessions, 2) distribute to the poor and 3) follow Him.

We have all heard of the monkey and the banana story; all the monkey had to do was let go of the banana from its hand and get freedom but it didn't. To hold hands with Jesus, the young man had to let go of what his hands were full of. There is a fine line between possessing wealth and to be possessed of wealth. Often, the former state rapidly leads to the latter and in such a situation change is seen as a threat not as an opportunity. We are so attuned to our lifestyle that we can let go of a wonderful invitation from the Lord Himself.

A story from the desert tradition goes like this- one day when Abba Macarius was going down to Egypt with some brethren, he heard a boy saying to his mother, "Mother, there is a rich man who likes me, but I detest him; and on the other hand, there is a poor man who hates me, and I love him." Hearing these words, Abba Macarius marveled. So the brethren said to him: "What is this saying, Abba, which makes you marvel?" The old man said to them, "Truly, our Lord is rich and loves us, and we do not listen to



St Clement of Alexandria

Him; while our enemy the devil is poor and hates us, but we love his impurity."

The ruler made a choice- he walked away from Jesus preferring that his hands be full and the soul empty than the other way around.

The lack of love for the neighbor, as St Basil of Caesarea observes, is the reason that the ruler was sad on Jesus's advise to sell his possession - "If you had truly loved your neighbor, it would have occurred to you long ago to divest yourself of this wealth. But now your possessions are more a part of you than the members of your own body, and separation from them is as painful as the amputation of one of your limbs."

He continues- "When I go into the house of one of these tasteless newly rich individuals, and see it bedecked with every imaginable hue, I know that this person possesses nothing more valuable than what is on display; such people decorate inanimate objects, but fail to beautify the soul." (On Social Justice).

St Clement of Alexandria warns us that the war in our hearts to overcome vices or the 'internal persecution' continues till our death. "With such persecution, if you have worldly wealth, if you have brothers allied by blood and other pledges, abandon the whole wealth of these which leads to evil; procure peace for yourself, free yourself from protracted persecutions; turn from them to the Gospel; choose before all the Saviour and Advocate and Paraclete of your soul, the Prince of life. "For the things which are seen are temporary; but the things which are not seen are eternal." (2 Corinthians 4:18). (Who is the Rich Man That Shall Be Saved?). ◆



കുട്ടിക്കാനം മാർ ബസേലിയോസ് എഞ്ചിനീയറിംഗ് കോളേജിന്റെ ഇരുപത്തിരണ്ടാം വാർഷികം എം.ബി.സി. സൈറസ് എന്ന പേരിൽ നടത്തപ്പെട്ടു. സമ്മേളനം ഡോ. ജോഷ്വാ മാർ നിക്കോദിമോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു.



സ്നേഹദീപ്തി തണൽ ഡൽഹിയിൽ തണൽ ആയി. ഡൽഹിയിൽ ഒരു കുടുംബത്തിന് തണൽ നൽകുവാൻ ന്യൂഡൽഹി ഹോസ്ഖാസ് സെന്റ് മേരീസ് ഓർത്തോഡോക്സ് കത്തീഡ്രൽ യുവജനപ്രസ്ഥാനത്തിന് സാധിച്ചിരിക്കുന്നു. 2023 ഒക്ടോബർ 18-ന് നടന്ന ഭവനകൂദാശയ്ക്ക് കത്തീഡ്രൽ വികാരി ഫാ. ശോഭൻ ബേബി, അസി. വികാരി ഫാ. ജെയ്സൺ ജോസഫ് എന്നിവർ കാർമ്മികത്വം വഹിച്ചു. താക്കോൽദാനവും ആധാരക്കൈമാറ്റവും നിർവ്വഹിച്ചു.




കുന്നംകുളം പഴഞ്ഞി എം ഡി കോളേജ് വിദ്യാർഥികളും അധ്യാപകരും അട്ടപ്പാടി മിഷൻ സന്ദർശിച്ചു. കോളേജ് വിദ്യാർഥികൾ ബാല ബാലികാ ഭവനത്തിലെ കുഞ്ഞുങ്ങളുമായി സംവദിക്കുകയും കലാപരിപാടികൾ അവതരിപ്പിക്കുകയും ചെയ്തു. തിരിച്ചു കുട്ടികളും ആദിവാസി പാട്ടുകളും നൃത്തചുവടുകളും അവതരിപ്പിച്ചു. 45 വിദ്യാർഥികളും 3 പ്രൊഫസേഴ്സും സംഘത്തിൽ ഉണ്ടായിരുന്നു.



കേരള സംസ്ഥാന കായികമേളയിൽ 200 മീറ്റർ സീനിയർ ഓട്ട മത്സരത്തിൽ സ്നേഹ മറിയം വിത്സൺ വെങ്കല മെഡൽ നേടി. പഴകുളം മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ് ഇടവകാംഗമായ പെരിങ്ങനാട് മാവിളയിൽ പരേതനായ വിത്സന്റെയും (തമ്പി), അനിതയുടെയും മകളാണ്.



മലബാർ ഭദ്രാസന മെത്രാപ്പോലീത്താ ഗീവർഗീസ് മാർ പക്കോമിയോസ് വടകര എം. പി. കെ. മുരളീധരനുമായി, കോഴിക്കോട് കത്തീഡ്രൽ ദേവാലയത്തിന്റെ സമീപത്തുള്ള അദ്ദേഹത്തിന്റെ ഭവനത്തിൽ വച്ച് കൂടിക്കാഴ്ച നടത്തി.

ഫിലിപ്പീൻസിലെ ബൊറാക്കേയ് ഐലൻഡിൽ നടന്ന ഏഷ്യൻ കോൺഗ്രസ് ഓഫ് ആർക്കിടെക്ട് വിദ്യാർത്ഥി സംഗമത്തിൽ ഇന്ത്യയെ പ്രതിനിധികരിച്ച് റെമിൻ പീറ്റർ പങ്കെടുത്തു. ഇടുക്കി ഭദ്രാസനത്തിലെ നെറ്റിത്തൊഴു താബോർ സെന്റ് ജോർജ്ജ് ഇടവകാംഗമായ റെജി മാർക്കോസിന്റെയും മിനി റെജിയുടെയും മകനാണ്.





ഡൽഹി സെന്റ് സ്റ്റീഫൻസ് കോളജ് First Year Student Senate മെമ്പറായി തിരഞ്ഞെടുക്കപ്പെട്ട ആൽവിൻ പ്രിന്റു ഗീവർഗീസ്. കുണ്ടറ സെന്റ് തോമസ് വലിയ പള്ളി ഇടവക അംഗമായ ആൽവിൻ മേച്ചറയിൽ പ്രിന്റു ഗീവർഗീസിന്റെയും സ്വപ്ന പ്രിന്റുവിനെയും മകനാണ്. കഴിഞ്ഞ വർഷം നടന്ന സംസ്ഥാന സിബിഎസ്ഇ കലോത്സവത്തിൽ കാറ്റഗറി മൂന്ന് നിമിഷ പ്രസംഗത്തിൽ ഒന്നാം സ്ഥാനം നേടിയിരുന്നു.



പിതൃസ്മൃതി മലയാള ഉപന്യാസ മത്സരത്തിൽ ആനി ജോർജ് (ഹയർസെക്കന്ററി അധ്യാപിക എംജി എം ഹയർ സെക്കന്ററി സ്കൂൾ തിരുവല്ല) ഒന്നാം സമ്മാനത്തിനർഹയായി. തിരുവല്ല പാലിയേക്കര സെന്റ് ജോർജ് ഓർത്തഡോക്സ് ഇടവകയിൽ മംഗലശേരിൽ സനോജ് വർഗീസിന്റെ ഭാര്യയാണ്. മലങ്കര ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനം സീനിയർ വൈസ് പ്രസിഡന്റാണ്.